ശ്രീ തീർത്ഥപാദീയ ഗ്രന്ഥാവലി നമ്പർ 2



# ഭഗവദ്ദർശനം



ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

Sree Theerthapadeeya Grandhavali No. 2

# BHAGAVAD DARSANAM
( MALAYALAM )

*By:*

**Sri Vidyananda Theerthapada Swamikal**

Theerthapadapuram P. O.

Vazhoor, Kottayam,

Kerala.

1947 First Edition Copies 1000

1974 Second Edition Copies 1000

PRICE RS. 3/-

*Printed at*
S. T. Reddiar & Sons, Quilon

*Published by*
CHITVILASINI



ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

# മുഖവുര

ഭക്തവത്സലനായ ഭഗവാൻ പാർത്ഥസാരഥിയുടെ സാന്നിദ്ധ്യം കൊണ്ടു് പവിത്രമായ ആറന്മുളദേശത്തു ജനിച്ചുവളർന്നതുകൊണ്ടായിരിക്കാം ബാല്യകാലം മുതൽ എനിക്കു് ശ്രീകൃഷ്ണഭഗവാനിലുള്ള നിസ്സീമമായ ഭക്തിരസം അനുഭവപ്പെട്ടുവന്നതു്. പുല്ലാട്ടു് പൗരസ്ത്യ കലാലയത്തിൽ പഠിച്ചിരുന്നകാലത്തു് ഭഗവാന്റെ മാഹാത്മ്യങ്ങളെ പ്രകീർത്തിച്ചു് സംസ്കൃതത്തിലും മലയാളത്തിലും അനേകം സ്തോത്രങ്ങൾ ഞാൻ രചിച്ചിട്ടുണ്ടു്. അവയെല്ലാം അദ്ദേഹത്തിന്റെ അവതാരാദി വിവിധലീലകളെക്കുറിച്ചു് വർണ്ണിക്കുന്നവയായിരുന്നു. അന്നു് സഗുണസാകാരരൂപത്തിലല്ലാതെ ശ്രീകൃഷ്ണസ്വരൂപം സ്മരിക്കുവാൻ എനിക്കു കഴിഞ്ഞിരുന്നില്ല. എന്നാൽ, 1935 (കൊല്ലവർഷം 1110)നു ശേഷം സംന്യാസാശ്രമത്തിൽ പ്രവേശിച്ചു് വേദാന്തപരിശീലനം നേടിയതോടെ എന്റെ ഉപാസ്യദേവനായ ശ്രീകൃഷ്ണൻ സഗുണസാകാരഭാവത്തിൽ നിന്നു് ഉയർന്നു് നിർഗ്ഗുണവും നിരാകാരവും സച്ചിന്മയവുമായ ബ്രഹ്മചൈതന്യമായും ഗൗണീഭക്തി "സ്വസ്വരൂപാനുസന്ധാനമായും" മാറി. ആ ഘട്ടത്തിലാണു് ഞാൻ 'ഭഗവദ്ദർശനം' രചിച്ചതു്.

1946 ആഗസ്റ്റ് 26-ാം (കൊല്ലവർഷം 1122 ചിങ്ങം 10-ാം തീയതിയിലെ മലയാളരാജ്യം തിങ്കളാഴ്ചപ്പതിപ്പിൽ ശ്രീകൃഷ്ണസ്തവമെന്ന പേരിൽ 21 ശ്ലോകങ്ങൾ ഞാൻ പ്രസിദ്ധപ്പെടുത്തി. അതു കണ്ടു് ചിന്താശീലന്മാരായ പല ഭക്തന്മാരും അനുമോദിച്ചു കത്തുകളയച്ചു് ആ രീതിയിൽ കുറേക്കൂടി ശ്ലോകങ്ങൾ ചേർത്തു് ഒരു ഗ്രന്ഥമെഴുതണമെന്നു് എന്നോടപേക്ഷിക്കയുണ്ടായി. അതിന്റെ ഫലമായി അറുപത്തിയഞ്ചു ശ്ലോകങ്ങൾ ചേർത്തു രചിച്ചതാണു് ഭഗവദ്ദർശനം. അതു് 1947-ൽ വാഴൂർ തീർത്ഥപാദീയ ഗ്രന്ഥാവലിയിലെ രണ്ടാം നമ്പർ ഗ്രന്ഥമായി പ്രസിദ്ധപ്പെടുത്തി. എന്റെ സുഹൃത്തും സതീർത്ഥ്യനുമായിരുന്ന പരേതൻ ശ്രീ. രാമകൃഷ്ണൻനായർ (ആയുർവ്വേദാചാര്യൻ) എഴുതിയ വിപുലമായ ടീകയോടും യോഗജ്ഞാനവിഷയത്തിൽ എന്റെ മുഖ്യശിഷ്യനായിരുന്ന തിരുവല്ലാ ശാന്തിനികേതനം വൈദ്യകലാനിധി വൈദ്യൻ ശ്രീ. കെ. കെ. നാരായണൻനായരുടെ അവതരികയോടുംകൂടിയാണു് ആ ഗ്രന്ഥം പ്രകാശിപ്പിച്ചതു്.

അക്കാലത്തു് കേരളത്തിലെ പ്രസിദ്ധ വേദാന്തപണ്ഡിതന്മാരും ബ്രഹ്മനിഷ്ഠന്മാരുമായിരുന്ന ശ്രീ. വടക്കേപ്പാട്ടു നാരായണൻനായർ, ആത്മാനന്ദ ഗുരുദേവനെന്ന പേരിൽ പ്രസിദ്ധനായ ശ്രീമാൻ പി. കൃഷ്ണമേനോൻ B. A. B. L., കവിദീപൻ ശ്രീമാൻ എം. കെ. നാരായണപിള്ള വൈദ്യൻ മുതലായ മഹാന്മാരും, മലയാളരാജ്യം വാരിക, മാതൃഭൂമി വാരിക, അയ്യപ്പൻ മാസിക തുടങ്ങിയ പ്രസിദ്ധീകരണങ്ങളും ഭഗവദ്ദർശനത്തെ പ്രശംസിക്കുകയും ആ രീതിയിൽ അദ്ധ്യാത്മവിഷയങ്ങൾ പ്രതിപാദിച്ചു് ഗ്രന്ഥങ്ങളെഴുതുവാൻ ഗ്രന്ഥകാരനെ പ്രേരിപ്പിക്കുകയും ചെയ്തിരുന്നു.

മലയാളഭാഷയിൽ ഭഗവാൻെറ സഗുണഭാവത്തേയും മാഹാത്മ്യങ്ങളേയും വാഴ്ത്തുന്ന ധാരാളം സ്തോത്രങ്ങൾ ഉണ്ടെങ്കിലും നിർഗ്ഗുണവും നിരാകാരവുമായ ഭഗവൽസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന സ്തവങ്ങൾ വളരെ കുറവാണു്. ആ കുറവു പരിഹരിക്കുന്നതിനുവേണ്ടി പല വേദാന്തപ്രക്രിയയിൽക്കൂടി ഭഗവാൻെറ വാസ്തവസ്വരൂപം വെളിവാക്കുന്നതിനു് കൂടുതൽശ്ലോകങ്ങൾ ചേർത്തും പഴയ ശ്ലോകങ്ങൾപരിശോധനചെയ്തു പരിഷ്കരിച്ചും ഭഗവദ്ദർശനം വിപുലപ്പെടുത്തേണ്ടിവന്നു. ഗ്രന്ഥം പൂർത്തിയാക്കിയതിനുശേഷം ഇതിൻെറ ഒരു കോപ്പി 1954-ൽ മഹാമഹിമശാലിയും ജീവന്മുക്തനുമായി അന്നു ഹിമാലയത്തിലുള്ള ഉത്തരകാശിയിൽ വിശ്രമിച്ചിരുന്ന ശ്രീ തപോവനസ്വാമിസന്നിധിയിലേക്കു് അയച്ചുകൊടുത്തു. അവിടുന്നു് അതു കരുണാപൂർവ്വം പരിശോധിച്ചു് ആശീർവ്വാദപുരസ്സരം ഒരഭിപ്രായം അയച്ചുതന്നു് ഈ ഗ്രന്ഥകാരനെ അനുഗ്രഹിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തുയുണ്ടായി.

അനുക്രമമായി വേദാന്തപ്രക്രിയകൾ ഉൾക്കൊള്ളുന്ന സ്തോത്രങ്ങൾ ഈ ഗ്രന്ഥമെഴുതുന്നകാലത്തു ഞാൻ കണ്ടിരുന്നില്ല; പിന്നീടു് ശ്രീ തപോവനസ്വാമികൾ രചിച്ച സൌമ്യകാശീശസ്തോത്രം, ബദരീശസ്തോത്രം ശ്രീ കാശികാനന്ദസ്വാമികൾ എഴുതിയ വേദാന്തസിദ്ധാന്തകുസുമാഞ്ജലി തുടങ്ങിയ സംസ്കൃതഗ്രന്ഥങ്ങൾ വായിച്ചപ്പോൾ ഭഗവദ്ദർശനത്തിൻെറ രചനാരീതിയിൽ എനിക്കു വളരെ സന്തോഷം തോന്നി. ഭക്തി, ജ്ഞാനം, യോഗം മുതലായ സാധനമാർഗ്ഗങ്ങളും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥത്തിനു്

ഒരു നല്ല വ്യാഖ്യാനം എഴുതിയിട്ടുണ്ടെങ്കിലും കടലാസ്സിൻെറ വില കൂടുതൽകൊണ്ടു് അതു ചേർത്തു് അച്ചടിപ്പിക്കുവാൻ ഇപ്പോഠം നിവൃത്തിയില്ലാതെവന്നു. എങ്കിലും ശ്രദ്ധാലുക്കഠംക്കു് ഇതു വായിച്ചാൽ അർത്ഥം ഗ്രഹിക്കത്തക്കവണ്ണം ലളിതമായ ഭാഷയിലാണു് രചിക്കപ്പെട്ടിട്ടുള്ളതു്. ഇരുന്നൂററിയൊന്നു ശ്ലോകങ്ങഠം അടങ്ങിയ ഭഗവദ്ദർശനത്തിൻെറ പരിഷ്കരിച്ച രണ്ടാം പതിപ്പു് സഹൃദയന്മാരായ സജ്ജനങ്ങളുടെ മുമ്പിൽ ആദരപൂർവ്വം ഞാൻ സമർപ്പിച്ചുകൊള്ളുന്നു.

ഭഗവദ്ദർശനം ഒന്നാം പതിപ്പിൻെറ ടീകാകാരനും അവതാരകനും ആ ഗ്രന്ഥത്തെക്കുറിച്ചു് അന്നു പ്രശംസിക്കയും അനുമോദിക്കയും ചെയ്തു് അഭിപ്രായമയച്ചുതന്ന മഹാപുരുഷന്മാരും രണ്ടാം പതിപ്പിനു തയ്യാറാക്കിയ മാററർ പരിശോധിച്ചു് ആശീർവ്വദിച്ചു് അഭിപ്രായം അയച്ചുതന്ന ശ്രീ തപോവനസ്വാമികളും സ്ഥൂലശരീരം ഉപേക്ഷിച്ചു് ഇന്നു ബ്രഹ്മസ്വരൂപികളായി വിരാജിക്കുകയാണു്. ആ മഹാത്മാക്കഠംക്കെല്ലാം നാരായണസ്മരണയോടുകൂടി ഞാൻ ശ്രദ്ധാഞ്ജലി അർപ്പിച്ചുകൊള്ളട്ടെ.

ഈ ഗ്രന്ഥം മുഴുവൻ പരിശോധിച്ചു് അച്ചടിപ്പിക്കുവാൻ എന്നെ പ്രേരിപ്പിക്കുകയും പ്രൂഫ് നോക്കുക മുതലായ ജോലികഠം ഭംഗിയാംവണ്ണം നിർവ്വഹിക്കുകയും ചെയ്തതു് എൻെറ മാന്യസുഹൃത്തായ "സഹൃദയരത്നം" പന്നിശ്ശേരി ശ്രീ. എൻ. ശ്രീനിവാസക്കുറുപ്പാണു്. ഇതിലെ കഠിനപദങ്ങഠംക്കു് അർത്ഥം ചേർത്തു് പ്രസാധകത്വം സ്വയം ഏറെറടുത്തതു് അസ്മദന്തേവാസിനി ചിദ്വിലാസിനിയാണു്. ആ സുകൃതികഠംക്കു രണ്ടുപേർക്കും ഈ അവസരത്തിൽ എൻെറ ശുഭാശംസ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. ഈ ഗ്രന്ഥം ഭംഗിയാംവണ്ണം അച്ചടിച്ചുതന്നതു് കൊല്ലം എസ്. ററി. റെഡ്യാർ ആൻഡ് സൺസ് ഉടമസ്ഥൻ ശ്രീ. ബാലകൃഷ്ണറെഡ്യാരാണു്. ഈശ്വരഭക്തനും, ഉദാരമതിയുമായ ശ്രീ. റെഡ്യാർക്കും, പ്രസ്സിലെ ജോലിക്കാർക്കും ഇവിടെ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്നു്,
ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി.

തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം P. O.,
കോട്ടയം, കേരളം.
1-12-1974

## രണ്ടാംപതിപ്പിൻെറ
## അഭിപ്രായം

"ഹിമഗിരിവിഹാരിയും മഹാമഹിമശാലിയും ബ്രഹ്മവിലീനനും ആയ പരമപൂജ്യ ശ്രീ തപോവനസ്വാമിപാദങ്ങളുടെ അഭിപ്രായവും ആശംസയും."

"ഭഗവദ്ദർശനം" വായിച്ചുനോക്കി. എല്ലാ പദ്യങ്ങളും മാമ്പഴംപോലെ മധുരങ്ങൾ എന്നു ചുരുക്കത്തിൽ പറയാം. അത്യധികം ആമോദം തോന്നി. സുപ്രസന്നവും സുന്ദരവുമായ ഭാഷാശൈലി, ഹൃദയഹാരികളായ ശബ്ദാത്ഥാലങ്കാരങ്ങൾ, ശാന്തരസത്തിൻെറ അവിച്ഛിന്നമായ ധാരാലഹരി ഇവയുടെയെല്ലാം സമഞ്ജസമായ സമാവേശം ഈ ലഘുഗ്രന്ഥത്തെ വലിയ ഗുരുതയിലേക്കുയത്തുന്നു.

കേവലം താത്കാലികമായി സാഹിത്യരസത്തിൽ രസിക്കുവാൻ മാത്രമല്ല, ശാശ്വതമായി ബ്രഹ്മരസത്തിൽ രസിക്കുവാനും ഗ്രന്ഥം അധികാരികൾക്ക് ഉപയുക്തമാകുന്നു. ശ്രവണമനനങ്ങൾ വഴിക്ക് തത്വജിജ്ഞാസുക്കൾക്ക് തത്വജ്ഞാനത്തെ സരളമായി, സരസമായി കൈവരുത്തുവാനും ഗ്രന്ഥം ഉപകരിക്കുന്നുവെന്നത്ഥം.

ബ്രഹ്മവിദ്യയുടെ വിലാസഭൂമിയായി വിലസുന്ന ഈ ഗ്രന്ഥത്തിനും ഗ്രന്ഥകത്താവിനും—താദൃശന്മാക്ക് സവ്വവിജയം സ്വഭാവസിദ്ധമെന്നിരിക്കിലും—വ്യാവഹാരികമായ മയ്യാദയെ—ശിഷ്ടജനമയ്യാദയെ മുൻനിത്തി സവ്വവിജയത്തെയും ആശംസിച്ചുകൊള്ളുന്നു.

എന്നു്,

ഉത്തരകാശി,
14 - 10 - 1954

സ്വാമി തപോവനം
(ഒപ്പു്)

## ഒന്നാംപതിപ്പിൻെറ അവതാരിക

പ്രാണിവർഗ്ഗത്തിൻെറ പരമലക്ഷ്യം സുഖപൂർണ്ണമായ ജീവിതമാകുന്നു. അതു സാക്ഷാത്ക്കരിക്കുന്നതിലേയ്ക്കുവേണ്ടി പ്രവൃത്തിമണ്ഡലത്തെ സജ്ജീകരിക്കുന്നതിലുള്ള യത്നമാണ് ജീവികളുടെ ചരിത്രം. മററുള്ള ജന്തുക്കളെ അപേക്ഷിച്ച് സുഖസമ്പാദനപരിശ്രമങ്ങളിൽ മനുഷ്യവർഗ്ഗം വളരെ വളരെ പുരോഗമിച്ചിട്ടുണ്ട്. ഇന്ദ്രിയ സുഖങ്ങളെക്കൊണ്ടുമാത്രം സംതൃപ്തിയടയുന്ന ജന്തുക്കളിൽനിന്നും മനുഷ്യനെ വ്യത്യസ്തനാക്കിത്തീർക്കുന്നതു്, അവൻെറ ഇന്ദ്രിയാതീതമായ സുഖാഭിലാഷമാണ്. ആ അഭിലാഷത്തിൻെറ പ്രതിഫലനമത്രേ ധർമ്മസംഹിതകൾ. പ്രവൃത്തിമാർഗ്ഗങ്ങളെന്നും നിവൃത്തിമാർഗ്ഗങ്ങളെന്നും ഈ സംഹിതകളെ രണ്ടായി വിഭജിക്കാം. പ്രാകൃതവികാരങ്ങളെ പരിഷ്കരിച്ച് കായികവും മാനസികവുമായ പരിശുദ്ധിയിലേക്ക മനുഷ്യനെ നയിക്കുന്ന പാരിപാടികങ്ങളായ കർമ്മങ്ങൾക്ക പ്രവൃത്തിമാർഗ്ഗമെന്നു പറയാം. താദൃശസരണിയെ അവലംബിച്ച് വിശുദ്ധനായിത്തീർന്ന മനുഷ്യൻ, ശാശ്വതവും സുഖമയവുമായ അവസ്ഥയിൽ എത്തിച്ചേരുന്നതിനുള്ള ഉപാധികളാണ് നിവൃത്തിമാർഗ്ഗങ്ങൾ. ആ വഴി ചെന്നവസാനിക്കുന്ന ലക്ഷ്യസ്ഥാനമാണ് ഈശ്വരൻ. ഈശ്വരനിൽ വിശ്രമസുഖം അനുഭവിക്കാൻ കഴിഞ്ഞിട്ടുള്ള മഹാപുരുഷന്മാരുടെ ആത്മകഥാകഥനങ്ങളാണ് ജ്ഞാനമാർഗ്ഗപ്രകാശകങ്ങളായ ഗ്രന്ഥപരമ്പരകൾ. ഇപ്രകാരം തത്വപ്രതിപാദകങ്ങളായ സാഹിത്യസമ്പത്തുകൾ ധാരാളമായി ലോകത്തിനു കാഴ്ചവച്ചിട്ടുള്ള രാഷ്ട്രങ്ങളിൽ ഈ ആർഷഭാരതം അഗ്രിമസ്ഥാനത്തുതന്നെ നിലകൊള്ളുന്നു. ഭാരതത്തിലെ സർവ്വ ഭാഷകളിലും ആദ്ധ്യാത്മിക തത്വങ്ങൾ നല്ലതുപോലെ തെളിഞ്ഞുകാണാൻ കഴിയും.

കൈരളിയും ഈ വിഷയത്തിൽ തീരെ ദരിദ്രയല്ലെങ്കിലും അത്ര കണ്ടു സമ്പന്നയല്ലതന്നെ. ഭാഷാചരിത്രത്തിലേക്ക് ഒന്നു നോക്കുന്ന പക്ഷം, രാമചരിതം മുതൽ ഇന്നേവരെയുള്ള ആദ്ധ്യാത്മിക ഗ്രന്ഥങ്ങളിൽ ഭൂരിഭാഗവും ഈശ്വരൻെറ സഗുണഭാവത്തെയാണ് പ്രധാനമായി പ്രകീർത്തിച്ചു കാണുന്നതു്. വിവിധ രൂപത്തിലുള്ള ഈശ്വരസ്തോത്രങ്ങളോടു പരിചയം സിദ്ധിച്ചിട്ടുള്ളവരാണ് ഇവിടത്തെ ഹിന്ദുമതാവലംബികളായ സാധാരണന്മാർ. ആവക സ്തോത്രങ്ങൾ മിക്കവയും ഈശ്വ

രന്റെ അവതാര ലീലാദ്യപദാനങ്ങളെ വർണ്ണിക്കുന്നവയായിട്ടാണ് കാണപ്പെടുന്നതു്.

സാമാന്യഹൃദയത്തെ കുളിർപ്പിച്ചു് ഈശ്വരാഭിമുഖമാക്കിത്തീർക്കുന്നതിനു് ആവക സ്തോത്രങ്ങൾക്കു കഴിയുമെങ്കിലും, തത്വചിന്താപരന്മാരായ ജിജ്ഞാസുക്കൾ അതുകൊണ്ടുമാത്രം സംതൃപ്തരാകുന്നില്ല. അവർക്കു തൃപ്തിയടയുവാൻ പര്യാപ്തമായതും ഈശ്വരന്റെ വാസ്തവഭാവത്തെ—നിർഗ്ഗുണസ്വരൂപത്തെ—വെളിപ്പെടുത്തുന്നതുമായ സ്തോത്രസാഹിത്യവിഭാഗം മലയാളത്തിൽ ദുർല്ലഭമാണ്. എന്നാൽ, തുഞ്ചത്തു ഗുരുപാദരുടെ ഹരിനാമകീർത്തനം, പൂന്താനത്തിന്റെ ജ്ഞാനപ്പാന, ശ്രീനാരായണഗുരുപാദരുടെ ആത്മോപദേശശതകം, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ബ്രഹ്മാഞ്ജലി—വേദാന്തായ്യാശതകം മുതലായി അപൂർവം ചില ഗ്രന്ഥങ്ങൾ ഇല്ലാതെയുമില്ല. മലയാളസാഹിത്യം പല ശാഖകളിലൂടെയും പുരോഗമിക്കുന്നുണ്ടെങ്കിലും ജ്ഞാനപ്രതിപാദകങ്ങളായ കാവ്യശാഖ ഇനിയും വളരേണ്ടിയിരിക്കുന്നതേയുള്ളു. അതു വളരുക അത്ര ക്ഷിപ്രസാദ്ധ്യവുമല്ല. എന്തെന്നാൽ, ആത്മീയമായ ചിന്താഗതിയുള്ളവർ വളരെ ദുർല്ലഭമാണ്. ഉള്ളവരിൽതന്നെയു് കവിതാവാസനാസമ്പന്നന്മാർ സുദുർല്ലഭംതന്നെ.

ഈ നിലയിൽനിന്നു നോക്കിയാൽ ഈ ഭഗവദ്ദർശനം കൈരളിയുടെ മുൻപറഞ്ഞ ശാഖയിലെ ഒരമൂല്യസമ്പത്താണെന്നു കാണാം. ഗഹനങ്ങളായ വേദാന്തപ്രക്രിയകളെ അനുക്രമമായി അടുക്കിയും ഇന്നത്തെ ഭാഷാശൈലിയെ പരിത്യജിക്കാതെയുമാണ് ഈ ഗ്രന്ഥം രചിച്ചിട്ടുള്ളതു്. ഭഗവാൻ ആരാണെന്നും, ഭഗവാന്റെ ദർശനലാഭത്തിനു് അവലംബിക്കാവുന്ന അദ്ധ്യാത്മമാർഗ്ഗങ്ങൾ ഏവയെന്നും ഈ ഗ്രന്ഥം സുസ്പഷ്ടമായി വിശദീകരിക്കുന്നുണ്ടു്. ശ്രീകൃഷ്ണപരമാത്മാവിൽ തുടങ്ങി അവസ്ഥാത്രയപ്രക്രിയ, ഗുണഗുണിപ്രക്രിയ, അപഗ്രഥനപ്രക്രിയ, ദൃഗ്ദൃശ്യവിവേകപ്രക്രിയ എന്നിങ്ങനെ പല മാർഗ്ഗങ്ങളിലൂടെയും ഭഗവദ്ദർശനം സാധിക്കുവാനുള്ള സാധനകൾ ഇതിൽ തുറന്നു കാണിച്ചിട്ടുണ്ടു്. കർമ്മവും യോഗവും ഭക്തിയും ജ്ഞാനവും പരസ്പരം വൈവിദ്ധ്യം കൂടാതെ ഏകത്ര സമന്വയിക്കുന്നതു് ഇതിൽ കാണാവുന്നതാണ്.

ഇനിയും ഗ്രന്ഥകാരനായ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളെപ്പററി ഇവിടെ അല്പം പ്രതിപാദിക്കുന്നതു് സംഗതമാണല്ലൊ. ഇദാനീ

ന്നനകാലത്തു് ഭാരതത്തെ, വിശിഷ്യ, കേരളക്കരയെ ആദ്ധ്യാത്മികമായ തേജഃപ്രസരംകൊണ്ടനുഗ്രഹിച്ച ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ഹിന്ദുമതാവലംബികൾക്കു് പ്രാതഃസ്മരണീയനായ ഒരു പുണ്യപുരുഷനാണു്. ആ ജ്യോതിസ്സ്വരൂപനിൽനിന്നും നിർഗളിച്ച അപൂർവ്വം ചില അനുഗൃഹീതകിരണങ്ങളാണു് ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ മുതലായ ചേതനസ്വരൂപികൾ. അവരിൽ ശ്രീ തീർത്ഥപാദ പരമഹംസസ്വാമികളുടെ ദിവ്യസന്നിധിയിൽ നിന്നും യോഗചര്യകളും വേദാന്തശ്രവണവും സാധിച്ചു് അവിടത്തെ സവിശേഷമായ വാത്സല്യത്തിനും ഹൃദയപൂർവ്വമായ അനുഗ്രഹത്തിനും പാത്രീഭവിച്ച ഏക സംന്യാസശിഷ്യനാണു് ഗ്രന്ഥകാരനായ ഈ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ. അദ്ധ്യാത്മവിദ്യാവിചക്ഷണനും വിദേഹമുക്തനുമായ ശ്രീ. പന്നിശ്ശേരിൽ നാണുപിള്ള അവർകളിൽനിന്നും പ്രായോഗികവും അനുഭൂതിപരവുമായ വേദാന്തതത്വനിർണ്ണയം ചെയ്യുന്നതിനും അദ്ദേഹവുമായി ദീർഘകാലം അടുത്ത സമ്പർക്കത്തിലേർപ്പെടുന്നതിനും ശ്രീ വിദ്യാനന്ദ സ്വാമിജിക്കു് ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്.

ഇപ്രകാരം ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പുണ്യപരമ്പരയുടെ മാഹാത്മ്യത്തെ നിലനിർത്തുമാറു് പ്രായോഗികമായ ലളിതഭാഷയിൽക്കൂടി വേദാന്ത തത്വോപദേശം ചെയ്തു് ജിജ്ഞാസുക്കളെ അനുഗ്രഹിക്കുന്നതിലേക്കു വേണ്ട വശ്യവചസ്കതയും വ്യക്തിമാഹാത്മ്യവും തികച്ചും സ്വാമികൾക്കുണ്ടെന്നുള്ളതു് അവിടുന്നുമായി പരിചയപ്പെട്ടിട്ടുള്ളവർക്കെല്ലാംതന്നെ ബോദ്ധ്യമാകുന്നതാണു്. പ്രസംഗമണ്ഡപങ്ങളിലും പ്രഭാഷണസദസ്സിലുമെന്നപോലെതന്നെ, ലളിതവും സുന്ദരവുമായ ഭാഷാശൈലിയിൽക്കൂടി വേദാന്ത തത്വങ്ങളെ കവിതാരൂപേണ സംഗ്രഹിക്കുവാനും അവിടുത്തേക്കുള്ള പ്രത്യേക സാമർത്ഥ്യത്തിനു പ്രധാന സാക്ഷ്യം ഈ ഭഗവദ്ദർശനംതന്നെയാണു്. ഈ പുസ്തകം ശ്രവിച്ച മാത്രയിൽത്തന്നെ ഇതു് അച്ചടിക്കണമെന്നു് ഞാൻ സ്വാമിജിയെ പ്രേരിപ്പിക്കുകയും അവിടുന്നു് ആ ചുമതല എന്നെ ഭരമേൽപ്പിച്ചനുഗ്രഹിക്കുകയും ചെയ്തു. ആത്മീയവും ലൗകികവുമായ എന്റെ ഇന്നത്തെ നിലനില്പിനു് സർവ്വദാ ഹേതുഭൂതനായ ആ പുണ്യപുരുഷന്റെ നിയോഗത്തെ സർവ്വാത്മനാ ആദരിച്ചു് ഇതിന്റെ മുദ്രണഭാരം ഞാൻതന്നെ

നിർവ്വഹിക്കുവാൻ ഇടയായതാണ്. അങ്ങിനെ, ഈ ഭഗവദ്ഗീതയെ വിനീതമായി പൊതുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

ഈ പുസ്തകത്തിൻെറ ടീകാകാരനായ പണ്ഡിററ് ശ്രീ. സി. രാമകൃഷ്ണൻനായർ പലനിലകളിലും കേരളീയർക്കു സുപരിചിതനാണ്. ഒരു തികഞ്ഞ പണ്ഡിതനും സാഹിത്യകുതുകിയുമായ അദ്ദേഹം, ആയുർവ്വേദവൈദ്യത്തിലെന്നപോലെതന്നെ ആദ്ധ്യാത്മികചിന്താസരണിയിലും അഭിരുചിയുള്ള ഒരു മാന്യമാനിതനാണ്.

ശ്രീ തീർത്ഥപാദസ്വാമികളുടെ ദിവ്യമായ അനുഗ്രഹത്തിന് പാത്രീഭവിച്ചിട്ടുള്ള അപൂർവ്വം ചില ഗൃഹസ്ഥന്മാരിൽ പ്രധാനിയും ഇന്നും ആ പുണ്യപുരുഷനാൽ സ്ഥാപിതമായ വാഴൂർ തീർത്ഥപാദാശ്രമത്തിൻെറ ഉൽക്കർഷത്തിന് ഏറെയപൂർവ്വം സഹകരിക്കുന്നതിൽ ഏററവും ജാഗരൂകനുമാണ് മി. രാമകൃഷ്ണൻനായർ. എൻെറ ആഗ്രഹവും സ്വാമിജിയുടെ അനുമതിയുംമൂലം ഈ ഗ്രന്ഥത്തിന് ഏററവും അനുയോജ്യമായ വിധം ടീകാനിർമ്മാണം ചെയ്യുള്ള് അദ്ദേഹത്തിൻെറ ബഹുമുഖമായ കൃത്യാന്തരവ്യഗ്രതകൾക്കിടയിലാണെങ്കിലും, ആദരണീയമായ ഏകതാനതകൊണ്ടു് ആ കൃത്യം ഭംഗിയായും ഭദ്രമായും നിർവ്വഹിച്ചു എന്നു് സമ്മതിച്ചേ കഴിയൂ.

ഈ പുസ്തകത്തിൻെറ മുദ്രണം ഭംഗിയായി നിർവ്വഹിച്ചുതന്ന ബഹനി പ്രസ്സുകാരോടും ഈ സന്ദർഭത്തിൽ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്നു്, പ്രസാധകൻ
കെ. കെ. നാരായണൻനായർ
ശിന്തിനികേതനം ആയുർവ്വേദാശ്രമം
20-2-1123 തിരുവല്ലാ.

## ഭഗവദ്ദർശനം ഒന്നാംപതിപ്പിനെക്കുറിച്ചുള്ള ചില അഭിപ്രായങ്ങൾ

### I

1

സാരം ചേർന്നുല്ലസിക്കുന്നഭിനവ"ഭഗവ-
ദ്ദർശനം"പുസ്തകം ഞാ-
നാരംഭം തൊട്ടു വായിച്ചൊടുവുവരെയു-
മത്യന്ത വേദാന്തരമ്യം.
പാരം ലോകോപകാരപ്രദമിതിൽ വിലസും
വ്യാഖ്യയാൽ ബ്രഹ്മസാക്ഷാത്-
ക്കാരം നൽകപ്പെടുന്നു, വിഷയവിവരണം
നല്ല കൈക്കേമമായീ.

2

പാൽലോടപ്പഞ്ചസാരപ്പൊടിയുടെ കലനം
പോലെ വേദാന്തസാരം
ശ്രീ ലോപിക്കാതെ പദ്യാവലിയുടെ പരിഭാ-
ഷാരസത്തിൽക്കലർത്തി.
ആലോചിച്ചാരചിച്ചിപ്പുതിയ സരണി കൈ-
ക്കൊണ്ടിടുന്നീ നിബന്ധം
മാലോകർക്കേകിടുന്നു ഭഗവദമല സ-
ത്യസ്വരൂപാവബോധം.

3

"ശ്രീ വിദ്യാനന്ദസ്വാമിജി"
കവിയിപ്രകാരമിനി മേലും
ഭൂമിയിലനവധി കവിതാ-
ഭൂമികയാൽ ക്ഷേമയോഗമരുളട്ടെ.

എന്ന്

ശ്രീ ധന്വന്തരിമഠം, കവിദീപൻ
തിരുവനന്തപുരം, ആറന്മുള എം. കെ. നാരായണപിള്ള വൈദ്യൻ
11-3-1123 (ഒപ്പ്)

## II

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ കൃതിയായ 'ഭഗവദ്ദർശനം' ഞാൻ വായിച്ചു.

കേവലം മൂർത്തിദർശനംമാത്രം അഭിലഷിക്കുന്നവർക്കെന്നപോലെ തത്വസാക്ഷാത്ക്കാരത്തെ ലക്ഷ്യമാക്കി ആത്മവിചാരം ചെയ്യുന്ന സാധകന്മാർക്കു കൂടിയും പ്രസ്തുത കൃതി ഉപകാരപ്രദമാകുന്നു. ഭഗവാന്റെ ലീലകളേയും ലീലാമംഗളവിഗ്രഹത്തേയും വിവിധരൂപത്തിൽ വർണ്ണിക്കുകയും ഒരു വിഷയദർശനമെന്നപോലെ ഭഗവദ്ദർശനത്തെ സങ്കല്പിച്ചു ചിത്രീകരിക്കുകയും ചെയ്യുന്ന കൃതികൾ ധാരാളമാണു്. എന്നാൽ, പാരമാർത്ഥികമായ ഭഗവദ്രൂപത്തേയും വിഷയവിഷയിഭാവം കലരാത്ത യഥാർത്ഥമായ ഭഗവദ്ദർശനത്തേയുംകൂടി ഭംഗിയായി പ്രതിപാദിച്ചിരിക്കുന്നതു്, പ്രസ്തുത ഗ്രന്ഥത്തിന്റെ വൈശിഷ്ട്യത്തിനു് നിദാനമാകുന്നു. യഥാശ്രുതവും നിഷ്കൃഷ്ടവുമായ രൂപങ്ങളിൽ ഭഗവദ്ദർശനപ്രതിപാദകമായ ഈ കൃതി അനന്യാർത്ഥനാമമാണു്. ആത്മജ്ഞാനികൾക്കും അങ്ങനെയുള്ള ഗുരുക്കന്മാരിൽനിന്നും തത്വശ്രവണം ചെയ്തു് ആത്മവിചാരം ചെയ്യുന്ന സുകൃതികൾക്കും മാത്രമേ ഇത്തരം ഗ്രന്ഥനിർമ്മാണംകൊണ്ടു് ലോകത്തെ അനുഗ്രഹിക്കാൻ സാധിക്കുകയുള്ളൂ.

ഇതിലെ ഭാഷാശൈലിയും സ്തുത്യർഹമായവിധം അക്ലിഷ്ടവും പ്രസന്നവുമാണു്. സാധാരണക്കാർക്കു ദുർഗ്രഹമായ സാങ്കേതികപദങ്ങളുടെ ബാഹുല്യം ഒഴിവാക്കിയിരിക്കുന്നതു് പ്രസ്തുത ഗ്രന്ഥത്തിനു് ഒരു ഭൂഷണവും ഗ്രന്ഥകാരന്റെ ലോകാനുഗ്രഹദൃഷ്ടിക്കു് ഒരു തെളിവുമാകുന്നു.

ഭാഷ എത്രതന്നെ ലളിതമായാലും പ്രതിപാദ്യവിഷയത്തിന്റെ സ്വഭാവംകൊണ്ടു് സാധാരണക്കാരായ വായനക്കാർക്കു് അർത്ഥഗ്രഹണത്തിൽ ചിലപ്പോൾ പ്രയാസം നേരിട്ടേയ്ക്കാം. 'ഭഗവദ്ദർശനത്തിന്റെ' വിഷയത്തിൽ അത്തരം പ്രയാസം പരിഹരിക്കുന്നതിനായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ടീക സ്വകൃത്യം ഭംഗിയായി നിർവ്വഹിച്ചിട്ടുണ്ടു്. അങ്ങനെ ടീകാകാരന്റെ പ്രസ്തുത പരിശ്രമം സഫലവും ഗ്രന്ഥത്തിന്റെ പ്രചുരപ്രചാരത്തിനു് സഹായവുമാകുന്നു.

ഇപ്രകാരം ലളിതമായ ഭാഷാപദ്യങ്ങൾകൊണ്ടു് ഗഹനമായ ആത്മതത്വത്തെ ആകർഷകമായ വിധത്തിൽ പ്രതിപാദിച്ചിരിക്കുന്ന അന്വർത്ഥനാമമായ "ഭഗവദ്ദർശനം" കേരളഭാഷയ്ക്കു വിലയേറിയ ഒരു ഭൂഷണവും കേരളത്തിനു് അമോഘമായ ഒരനുഗ്രഹവുമാകുന്നു.

ഗ്രന്ഥത്തിനും ഗ്രന്ഥകാരനും ഭാവുകം ആശംസിക്കുന്നു.

എന്നു്,

പി. കൃഷ്ണമേനോൻ ബി. എ., ബി. എൽ.

തിരുവനന്തപുരം, (ആത്മാനന്ദ)

12 - 3 - 123 (ഒപ്പു്)

## III

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ "ഭഗവദ്ദർശനം" ആർഷദർശനസിദ്ധാന്തത്തിന്റെ അനർഗ്ഗളമായ ഒരു പ്രസരണംതന്നെയാകുന്നു. ശുദ്ധാദ്വൈത സംസ്കാരത്തിന്റെ പരിപക്വമായ ഒരു പ്രവാഹംതന്നെയാണു് ഈ പദ്യഗ്രന്ഥം. വ്യവഹാരസൗകര്യത്തിനനുകൂലമായി കല്പിക്കാവുന്ന ഉപാധികളുടെ വൈചിത്ര്യം അധിഷ്ഠാനജ്യോതിസ്സിനെ കൂടുതൽ രമ്യമാക്കിത്തീർക്കുന്ന മട്ടിലായിരിക്കണമെന്നുള്ള ആദ്ധ്യാത്മികതത്വഗ്രന്ഥങ്ങളുടെ സ്വരൂപസൃഷ്ടിനിയമം "ഭഗവദ്ദർശന"ത്തിൽ അനസ്യൂതമായി അംഗീകരിക്കപ്പെട്ടുകാണുന്നു. ആത്മകൈവല്യത്തെ സാഹിത്യരസം തേച്ചു നിറം പിടിപ്പിക്കുന്നതിൽ കൃതഹസ്തനായ വാല്മീകിയെ അനുഗമിക്കുന്ന ശുദ്ധപ്രസന്നസംസ്കാരന്മായ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ കവിതയിൽക്കണ്ടു് ഞാൻ വളരെ സന്തോഷിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു.

എന്നു്,

വടവന്നൂർ, ആയുർവേദധുരീണ വൈദ്യ

കൊല്ലങ്കോട്ടു്, വാചസ്പതി പണ്ഡിത

മലബാർ, വി. എൻ. നായർ

4 — 4 — 1948 (ഒപ്പു്)

ഓം

# ഭഗവദ്ദർശനം

1

അയി കൃഷ്ണ, ഭവത്സ്വരൂപമെൻ
നയനങ്ങൾക്കതിദൂരമെങ്കിലും
സ്വയമുള്ളിലുണർന്നെഴുന്ന ചി-
ന്മയമായ്ത്തന്നെയ [1] തേർത്തു കാൺമു ഞാൻ.

2

[2] ഇദമെന്നൊരു വൃത്തി ദൃശ്യമാ-
യുദയം ചെയ്തു ലയിപ്പതെപ്പൊഴും
ഹൃദയത്തിലിരുന്നു ക [3] 'ണ്ടഹം'-
പദലക്ഷ്യപ്പൊരുളായ് സ്ഫുരിപ്പു നീ.

3

ധരതൊട്ടു സമസ്തലോകവും
വെറുമൊറ്റക്കളിയാൽ ചമച്ചു നീ
പെരുകും വ്യഥയാൽ കറങ്ങുമി-
ക്കരളിൽത്തന്നെ വസിപ്പതെന്തഹോ?

4

പുരുഷോത്തമ, ചഞ്ചലപ്പെട്ടും
ചെറുഹൃത്തട്ടിലിരിക്കിലും ഭവാൻ
[4] നിരുപാധിക നിശ്ചലാദ്വയം
[5] പരഭാവം കലരുന്നു സർവ്വദാ

---

1. വിചാരിച്ചറിയുന്നു. 2. ഇതു് എന്ന ചിത്തവൃത്തി. വേദാന്തശാസ്ത്രമനുസരിച്ചു് അന്തഃകരണത്തിൽ അഹം(ഞാൻ) ഇദം(ഇതു്) എന്നു് രണ്ടു വൃത്തികൾ ഉണ്ടു്. അഹം വൃത്തി ആത്മാവിനേയും ഇദം വൃത്തി പ്രപഞ്ചത്തേയുമാണു് കുറിക്കുന്നതു്. 3. ഞാനെന്ന പദത്തിന്റെ ലക്ഷ്യാർത്ഥം—അവസ്ഥാത്രയ സാക്ഷി ചൈതന്യം. 4. ഉപാധിയില്ലാത്തതും ഇളക്കമില്ലാത്തതും രണ്ടെന്ന നിലയില്ലാത്തതുമായ. 5. നിർഗ്ഗുണബ്രഹ്മഭാവം.

5

തിരപോലെയുയർന്ന വൃത്തികൾ
മറയുമ്പോളിളകാതെ ശാന്തമായ്
മരുവുന്നൊരു മാനസത്തില-
പ്പരഭാവം തെളിയുന്നു ഭംഗിയിൽ.

6

സഹജസ്ഥിതിപൂണ്ടു നിത്യമുൾ-
ഗ്ഗുഹയോരോന്നിലുമാത്മരൂപനായ്
വിഹരിച്ചരുളും ഹരേ, മഹാ-
മഹിമശ്രീ കലരുന്ന നീ സദാ.

7

[1] മതിസൂതനിണക്കമിന്ദ്രിയ-
ക്കുതിരയ്ക്കൊത്തു കുതിച്ചുപോവതാം
[2] തനുപുഷ്യരഥത്തിലേറി നീ-
യനുവേലം വിചരിപ്പു ലീലയായ്.

8

നിറവാൻ [3] ചിദേകരൂപമായ്
പരിശോഭിക്കു [4]മമേയനായ നീ
അറിവോ,നറിയപ്പെടും ജഗ,-
ത്തറിവെന്നീബഹുരൂപമാർന്നിതു.

9

നടനേകനനേകഭാവനാ-
മയരൂപം കലരുന്നപോലെ നീ
സ്ഫുടമായ്തെളിയുന്നൊരീ ജഗ-
ത്ത്രയവേഷം കളിയായ് ധരിക്കയോ ?

---

1. ബുദ്ധിയാകുന്ന തേരാളി നയിക്കുന്ന. 2. ശരീരമാകുന്ന തേര്. 3. ചൈതന്യമാകുന്ന ഒരേ സ്വരൂപത്തിൽ. 4. പ്രമാണങ്ങൾ വഴി അറിയപ്പെടാൻ കഴിയാത്തവൻ.

10

പലമാതിരി നാമരൂപമാ-
ർന്നലകായിക്കളിയാട്ടമെങ്കിലും
അലനീങ്ങിയൊരാഴിപോലെ നി-
ശ്ചലനായ്ത്തന്നെ വിളങ്ങിടുന്നു നീ.

11

പൊടിയായ്ത്തകരുന്നൊരീ ജഗ-
ത്ത്രയമെല്ലാററിലുമേകസത്തയായ്
മുടിവററു തുടർന്നു മിന്നുമ-
ദ്വയമാം ബ്രഹ്മമഹാമഹസ്സു നീ.

12

* കടകാകൃതിപൂണ്ട പൊന്നുപോൽ,
ഘടരൂപം തടവുന്ന മണ്ണുപോൽ,
തനതുണ്മവെടിഞ്ഞിടാതെ സദ്-
ഘനമാം നീ വിലസുന്നു ലോകമായ്.

13

ഇരുളാ,യൊളിയായ്, ഗ്രഹങ്ങളായ്,
ധരയായ്, വാരിധിയാ,യണുക്കളായ്,
മരമായ്, മൃഗമായ്, വിഹംഗമായ്,
നരനായ് നിർജ്ജരനായ് സ്ഫുരിപ്പു നീ.

---

* പൊന്ന്, തോൾവള മുതലായ ആഭരണങ്ങളുടെ ആകൃതി പൂണ്ടാലും മണ്ണ്, കുടമായിത്തീർന്നാലും പൊന്നിന്റെയും മണ്ണിന്റെയും സദ്ഭാവത്തിന് ഹാനി സംഭവിക്കുന്നില്ല. അതുപോലെ, ഭഗവാൻ പ്രപഞ്ചമായി പ്രകാശിച്ചാലും ഭഗവാന്റെ സച്ചിദാനന്ദസ്വരൂപത്തിന് ഒരു കോട്ടവും സംഭവിക്കയില്ലെന്നുള്ള വിവർത്തവാദമാണ് ഈ ശ്ലോകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

14

[1]ഉരു,കരണ,വിളക്കമിമ്പമാ-
കൃതി, പേരിങ്ങനെയഞ്ചുഭാഗമായ്
വിലസുന്നിതവററിലെന്നുമാ-
കൃതിയും പേരുമസത്യരൂപമാം.

15

പിരിയാതെയിരിക്കുമുണ്മയും,
മറവേശാത്ത വിളക്കവും സദാ
സ്ഥിരമായ് നിലനിൽക്കുമിമ്പവും
പരമാത്മൻ, തവ മുഖ്യരൂപമാം.

16

ധരയിങ്കലുമംബരത്തിലും
ജലധിക്കുള്ളിലുമുമ്പർനാട്ടിലും
നരകത്തിലുമൊന്നുപോലെ നിർ-
മ്മലനായ്ത്തിങ്ങി നിറഞ്ഞിരിപ്പു നീ.

17

മറയാത്തൊരു നിൻസ്വരൂപ [2]മുൾ-
ക്കരണത്താലറിയുന്ന വേളയിൽ
[3] പരികല്പിതനാമരൂപസം-
കരമിപ്പൊരു മറഞ്ഞുപോകുമേ.

---

1. സത്തു്, ചിത്തു്, ആനന്ദം, നാമം, രൂപം ഈ അഞ്ചു ഭാവങ്ങൾ ചേർന്നതാണ് ലോകം. എന്നാൽ, ലോകത്തെ പരിശോധിച്ചു നോക്കുമ്പോൾ നാമവും രൂപവും മാറുന്നതായും സത്തും(ഉണ്മ) ചിത്തും(വിളക്കം) ആനന്ദവും(ഇമ്പം) തുടർന്നിരിക്കുന്നതായും അനുഭവപ്പെടും. അതിനാൽ, നാമവും രൂപവും അസത്യവും സച്ചിദാനന്ദതത്വം നിത്യവുമാണെന്നു നിർണ്ണയിക്കാം. 2. ബുദ്ധി. 3. കല്പിക്കപ്പെട്ട നാമരൂപങ്ങളുടെ കലർപ്പ്.

18

ഒരുകാലമുദിച്ചുനിന്നു മ-
റ്റൊരുകാലം വിലയിച്ചു കാൺകയാൽ
സ്ഥിരമല്ല ജഗത്തിതോർക്കിലുൾ-
ക്കരണത്തിൻ വിളയാട്ടമായ് വരാം.

19

[1] മരുവിൽത്തിരപോലെ നിന്നിലി-
[2] പ്പുരിഭാസിപ്പൊരു ദൃശ്യസഞ്ചയം
[3] സ്ഥിരതാഭ്രമമേകുമെങ്കിലും
പരിശോധിക്കിലസത്യമായ് വരും.

20

അവസ്ഥാത്രയപരിശോധയും ഭേദദർശനവും

[4] ത്രിപുടീവടിവൊത്തു ജാഗരം-
[5] സ്വപനം, ഗാഢസുഷുപ്തിയിങ്ങനെ
പലതായ് പിരിയുന്ന പാരിതിൻ
നിലയന്യോന്യവിരുദ്ധമോർക്കിൽ.

21

ഉണരും നിലയിൽ സുഷുപ്തിയി-
ല്ലുണരും സുപ്തിയിലില്ലുണർച്ചയും
ഇവ രണ്ടിലുമക്കിനാവുമി-
ല്ലിവയില്ലല്ലുമക്കിനാവിലും.

22

ഉലകാകെയിതേവിധത്തില-
സ്ഥിര [6]മന്യോന്യമവേദ്യമെങ്കിലും
നലമോടിവയൊക്കെയും ശരി-
ക്കറിയുന്നുണ്ടൊരു [7] സാക്ഷിപൂരുഷൻ.

---

1. മരുഭൂമി. 2. തോന്നുക. 3. സ്ഥിരമായി നില്ക്കുന്നതാണെന്നുള്ള തെറ്റിദ്ധാരണ. 4. അറിയുന്നവൻ, അറിയപ്പെടുന്ന വിഷയം, അറിവ് ഈ മൂന്നു രൂപത്തിലിരിക്കുന്നത്. 5. സ്വപ്നം(കിനാവ്) 6. പരസ്പരം അറിയപ്പെടാൻ കഴിവില്ലാത്തത്. 7. എല്ലാമറിയുന്ന ആത്മാവ്.

23

അറിയപ്പെട്ടമീജഗത്തുകൾ-
ക്കൊരുപോലെപ്പൊഴുമേകസാക്ഷിയായ്
മറയാതെ തെളിഞ്ഞുമിന്നുമാ-
[1] പ്പരചിൽപ്പൂരുഷനങ്ങുതന്നെയാം.

24

ഉണർവിങ്കലുമക്കിനാവിലും
പണിയററുള്ള സുഷുപ്തിതന്നിലും
അണയാതറിവായി നില്ക്കുമെൻ-
പ്രണയത്തേൻകടലേ, തൊഴുന്നു ഞാൻ.

25

ഭുവനം മുഴുവൻ തിളക്കിട്ടു-
ന്നൊരു [2] കൂടസ്ഥിതസാക്ഷിഭാനമായ്
[3] ഭവഭഞ്ജന,നിന്നെ ഞാൻ നിന-
ച്ചറിയുന്നുണ്ടു വിവേകശക്തിയാൽ.

26

ചിദ്രൂപത്തിലുള്ള ഭഗവദ്ദർശനം

[4] ഇരു, [5] ളുൾമലർ, വായുവി[6] ന്ദ്രിയോത്-
ക്കരമിസ്ഥൂലശരീരമാദിയായ്
പുരുരൂപമെഴും ജഗത്തുനിൻ
സ്ഫുരണത്താൽ തെളിവാർന്നിടുന്നതാം.

---

1. ശ്രേഷ്ഠവും ജ്ഞാനസ്വരൂപവുമായ ആത്മാവ്. 2. നിർവ്വികാരമായ സാക്ഷിചൈതന്യം. 3. ജനനമരണരൂപമായ സംസാരത്തെ ഇല്ലാതാക്കുന്നവനേ. 4. അജ്ഞാനം. 5. അന്തഃകരണം 6. ഇന്ദ്രിയങ്ങളുടെ കൂട്ടം.

27

കുളിർതിങ്കൾ നശിക്കിലും ദിവാ-
കരതേജസ്സു മറഞ്ഞുപോകിലും
[1] ജ്വലനൻ വിലയിക്കിലും ചരാ-
ചരമില്പൊരു വിളക്കമേ ഭവാൻ.

28

ഇരവും പകലും സമാനമായ്
പരിഭാസില്പൊരു ചിത്പ്രകാശമേ,
ദുരിതാന്ധതമസ്സകററുമ-
ക്കരുണാരശ്മി പൊഴിക്ക നീ സദാ.

29

ഭഗവാന്റെ നിഷ്ക്രിയത്വവും നിർവ്വികാരത്വവും

പെരിയോരഴലാൻ നീറുമെൻ
കരളിൻ [2] സാക്ഷിത കൈവരിക്കിലും,
കരുണാരഹിതൻകണക്കെ സത്-
ല്പൊരുളേ, നീ മരുവുന്നതെന്തുവാൻ?

30

[3] നിഗമങ്ങൾ മുറയ്ക്കുനിന്നെ നിർ-
ഗ്ഗുണനെന്നോതുവതൊക്കെയിന്നു ഞാൻ
ഭഗവൻ, ശരിയെന്നു കാൺമു; നിർ-
ഗ്ഗുണനുണ്ടോ കൃപചെയ്‌വു ദീനരിൽ?

31

ചെറുതും ഗുണമേശിടാത്ത നീ
[4]ഗുണിയെപ്പോലെ ചമഞ്ഞിരിക്കിലും
പരമാർത്ഥമറിഞ്ഞിടുന്നു സദ്-
ഗുണമേലുന്ന വിവേകശാലികൾ.

---

1. അഗ്നി. 2. സാക്ഷിഭാവം. 3. വേദങ്ങൾ.
4. ഗുണമുള്ളവൻ.

32

അഥവാ, സുഖപൂർണ്ണനായ നീ
വ്യഥയെന്തെന്നറിയാതിരിക്കയാം;
1 നിധിനാഥനു 2 നിസ്സ്വസഞ്ചയ-
ക്ഷുധതൻ 3 വിക്രിയ ബോദ്ധ്യമാകുമോ?

33

അതുമ,ല്ലഖിലൈകസാക്ഷിയായ്
സ്ഥിതിചെയ്യുന്നൊരു 4 നിഷ്ക്രിയൻ ഭവാൻ
കരുണാകരനാകിലോ വെറും
നരനെപ്പോലെ 5 വികാരിയായ് വരും.

34

പ്രകൃതിക്കു വശപ്പെടാത്ത 6 സത്-
പ്രകൃതിത്വം കലരുന്ന നിന്നെ ഞാൻ
7 വികൃതിക്കു വിധേയനെന്നുതാ-
8 നകൃതാത്മൻ, വെറുതേ നിനച്ചുപോയ്.

35

നരകാന്തക, നീ പൊറുക്കു ഞാ-
നറിവില്ലാതെ പറഞ്ഞതൊക്കെയും
പരിതാപഭരാർത്തരാധിയാ-
ലരുളും വാക്കതിരറ്റുപോയിടാം.

36

അഴലിന്നു നിദാനമോർക്കിൽ, ഞാൻ
പിഴയായ് ചെയ്തൊരു കർമ്മമായ് വരാം,-
അതിനുള്ള ഫലങ്ങളാസ്വദി-
പ്പതിനായ് ഞാനിഹ ജന്മമാർന്നതാം.

---

1. ധനികൻ. 2 ദരിദ്രന്മാരുടെ വിശപ്പ്. 3. വികാരം. 4. ക്രിയയില്ലാത്തവൻ. 5. വികാരമുള്ളവൻ. 6. സദ്രൂപമായ ബ്രഹ്മസ്വരൂപം. 7. വികാരം. 8. മോക്ഷസ്വരൂപൻ.

37

ശരി, ഞാനറിയുന്നു, ദുഃഖമുൾ-
ക്കരണത്തിൻ വികൃതസ്വഭാവമാം
1 മതി നിന്നിലടക്കി നിർത്തിയാൽ
മതി, ദുഃഖം തനിയേ തകർന്നു പോം.

38

സകലത്തിനുമുള്ളിലുണ്മയായ്
വിലസും 2 ദിവ്യകിശോരരത്നമേ,
അകതാരറിയാതരൂപനാ-
യൊളിവിൽ പാർത്തുകളിക്കയല്ലി നീ?

39

മതിവൃത്തികളായ ഗോപികാ-
തതി നിന്നെപ്പതിയായ് വരിക്കുവാൻ
3 രതിചന്ദ്രികയിൽത്തെളിഞ്ഞിടും
4സ്മൃതിവൃന്ദാവനമാർന്നു നില്പുയാം.

40

5മറയോരുമറിഞ്ഞിടാത്ത 6വൻ-
മറയിൽത്തൻ മഹിമാവൊതുക്കി നീ
മറയാതെ മറഞ്ഞു നില്പതെൻ-
7മറവറ്റെന്നിനി ഞാൻ ഗ്രഹിക്കുമോ?

---

1. അന്തഃകരണം. 2. ദിവ്യനും ശ്രേഷ്ഠനുമായ ബാലൻ. 3. ഭഗവാനോടുള്ള പ്രീതിയാകുന്ന പൂന്തിങ്കൾ. 4. സ്മരണയാകുന്ന വൃന്ദാവനം. ഭക്തിരസത്തിൽ സ്മരണാസക്തിക്കു വളരെ പ്രാധാന്യമുണ്ടു്. ഗോപികമാർ ആ ഭക്തിരസമാണ് ആസ്വദിച്ചുകൊണ്ടിരുന്നു്. 5. വേദശാസ്ത്രജ്ഞന്മാർ. 6. ആവരണരൂപമായ അവിദ്യ (മായ). 7. അജ്ഞാനം.

41

സുഖാന്വേഷണവും ഭേദദർശനവും

1വെളിപോലിളകാത്ത നിന്നെയി-
2ക്കളവാം ചഞ്ചലഭോഗ്യവസ്തുവായ്
ജളമാനസവൃത്തിയാൽ ഗ്രഹി-
ച്ചിളവില്ലാതെ കറങ്ങിടുന്നു ഞാൻ.

42

വിഷയങ്ങൾ സുഖപ്രദങ്ങളെ-
ന്നൊരുവിഭ്രാന്തിയുറച്ചുപോകയാൽ,
മുഷിയാതവ നേടുവാൻ നിര-
ന്തരമോരോ വഴി പാഞ്ഞിടുന്നു ഞാൻ.

43

3പിണർപോലുടനേ മറഞ്ഞുപോം
വിഷയാനന്ദരസത്തിനായി ഞാൻ
പണിയേറ്റുമെടുത്തു നിത്യവും
വിഷമിപ്പു, സ്ഥിരസൗഖ്യമെങ്ങുവാൻ?

44

വിഷയങ്ങളൊരോന്നുമെപ്പൊഴും
പരിതാപപ്രദമായിരിക്കയാൽ
വിഷമെന്നകണക്കവററയെ-
പ്പുരിവർജ്ജിക്കുകിലേ സുഖം വരൂ.

45

വിഷയാനുഭവങ്ങളിൽ സുഖ-
സ്ഫുരണം കാണുവതോർത്തു നോക്കിയാൽ
വിഷയാശ ശമിച്ച ഹൃത്തിൽ നിൻ
തിരുരൂപം നിഴലിക്ക മാത്രമാം.

---

1. ആകാശം. 2. പരമാർത്ഥവിചാരത്തിൽ ഇല്ലാത്തതു്. 3. മിന്നൽ.

46

വിഷയങ്ങളുമിന്ദ്രിയങ്ങളും
മനവും ബുദ്ധിയുമററിടുമ്പൊഴും
[1] വിഷമസ്ഥിതി പൂണ്ടിടാതെ നീ-
യനുഭവിപ്പു സുഖസ്വരൂപനായ്.

47

പരമപ്രണയത്തിനെന്നുമേ
പരമാലംബനമായിരിക്കയാൽ
പരമാത്മസുഖസ്വരൂപമായ്,
പരമാത്മൻ, തെളിയുന്നു നീ സ്വയം.

48

കരളിൽ സുഖരൂപമായ് സദാ
മരുവും നിന്നെ മറന്നു ദേഹികൾ
പുറമേ വിഷയങ്ങളിൽ സുഖം
തിരയുന്നു, ഹ! ഹ! മൂഢബുദ്ധികൾ.

49

തരുണീമണിവൃന്ദവും മനോ-
ഹരമാം കാഞ്ചനസഞ്ചയങ്ങളും
സുരനായകമന്ദിരങ്ങളും
നരകം പോലതിദുഃഖദങ്ങളാം.

---

1. വൈഷമ്യമില്ലാതെ

50

ഗുരുദേവനിൽ നിന്നു കേൾക്കമെ-
ല്പര 1മാമ്നായശിരോവചസ്സിനാൽ
2 ദുരഹംകൃതിപോകിലേ 3 സുഖാ-
കരമായ് നിന്നെയറിഞ്ഞിട്ടു ജനം.

51

പരഹംസഗുരൂപദേശസം-
സ്കൃതമാം മാമകഹൃത്തടത്തിൽ നീ
4 നിരുപാധികമോദരൂപമായ്
സ്ഥിതിചെയ്തെന്നെയനുഗ്രഹിക്കണേ!

52

5 അഹമാത്മകചിത്തഭൂമിയിൽ
സഹജാനന്ദരസം ചൊരിഞ്ഞു നീ
6 പരചിദ്ഘനമേ, പെരുത്തൊരി-
ല്പരിതാപത്തെയൊഴിച്ചിടേണമേ!

53

7 അനിയന്ത്രിതകർമ്മവേഗസം-
ജനിതം ക്ലേശമൊടുങ്ങിടും വിധം
തനുഭാവനയറ്റു നിന്നെയു-
8 ന്മനിയിൽക്കണ്ടു രസിച്ചിടാവു ഞാൻ!

---

1. വേദാന്തമഹാവാക്യങ്ങൾ. 2. ദേഹത്തിൽ ഞാനെന്ന ബുദ്ധി. 3. സുഖസ്വരൂപം. 4. ഉപാധിയില്ലാത്ത ആനന്ദസ്വരൂപം. 5. ഞാൻ ആത്മാവാണെന്ന രൂപത്തിൽ പരിണമിച്ചിരിക്കുന്ന അന്തഃകരണത്തിൽ. 6. ശ്രേഷ്ഠമായ ജ്ഞാനസ്വരൂപം. 7. നിയന്ത്രിക്കാൻ കഴിയാത്ത പ്രാരബ്ധകർമ്മത്താലുണ്ടാകുന്ന ക്ലേശം. 8. സമാധി.

54

കരളിൽതെളിവാൻ മിന്നുമ-
ല്പരസച്ചിത്സ്വപൂർണ്ണവസ്തുവായ്
അറിയുന്നു ഭവാനെ ഞാനക-
ക്കറപററാത്ത സമാധിവേളയിൽ.

55

സഗുണഭഗവദ്ദർശനം

പരമേശ്വര, നീയരൂപനായ്-
പ്പുരിശോഭിച്ചരുളുന്നുവെങ്കിലും
1 മുനിമാനസഭാവനാവശാ-
2 ലനഘശ്രീമയരൂപമാർന്നിടും.

56

3 ശുകവാഗമൃതാംബുരാശിയിൽ
4 പരമപ്രേമഭുജംഗമെത്തയിൽ
5 സകലാത്മകനായ് സ്ഫുരിച്ചെഴും
പരമാത്മൻ, വിജയിച്ചിടുന്നു നീ.

57

അറിവും പുകളും വിരക്തിയും
സ്ഥിരയാം ശ്രീയുമനന്തവീര്യവും
വലുതാമഖിലേശ്വരത്വവും
കലരും നീ ഭഗവത്സ്വരൂപമാം.

58

ഭുവനങ്ങളെയൊക്കെയാരചി-
ച്ചവനം ചെയ്തു ഹരിക്ക കാരണം
ഭുവനേശ്വര, നീ വിരിഞ്ചമാ-
ധവരുദ്രാഭിധയാൽ പ്രസിദ്ധനായ്.

---

1. മഹർഷിമാരുടെ മനസ്സിലെ സങ്കല്പത്തിനു വശപ്പെട്ട്. 2. പാപരഹിതവും തേജോമയവുമായ രൂപം. 3. ഭാഗവതമാകുന്ന പാലാഴി. 4. ഭക്തിയാകുന്ന അനന്തതല്പം. 5. സഗുണസ്വരൂപൻ.

9

പരഭക്തിയിലുള്ളലിഞ്ഞു നിൻ
തിരുനാമങ്ങൾ ജപിച്ചു ദേഹികൾ
പുരുപുണ്യനികേതനങ്ങളാം
പുരുഷാർത്ഥങ്ങളെ നേടിടുന്നതേ.

60

ഉരുരീതിജഗത്തിനാകമ-
പ്പെരുതാമാസുരശക്തിയെബ്ഭവാൻ
വിരവോടു വിനഷ്ടമാക്കുവാൻ
ധരയിൽ ജന്മമെടുപ്പതില്ലയോ?

61

തികവുററഖിലത്തിലും സദാ
മരുവും നീയൊരുഗോപബാലനായ്
പുകൾപൊങ്ങിന നന്ദമന്ദിരേ
ചിരകാലം വിഹരിച്ചതോർപ്പു ഞാൻ.

62

1 മതിവേദികതന്നിലെന്നുമു-
ജ്ജ്വലമായ് നിന്നെരിയും പ്രദീപമേ,
2 ശ്രുതികല്പകവല്ലിപൂത്തപൊ-
ന്മലരേ, ഗോപകിശോര, വെല்க നീ.

63

ഇരുവൃത്തികൾ തന്നിടയ്ക്കു 3മു-
റററിവിൻമട്ടിലിരിക്ക കാരണം
മറയോ 4രിടയത്വമങ്ങയിൽ
പരികല്പിച്ചതു യുക്തിയുക്തമാം.

---

1. അന്തഃകരണമാകുന്ന തറയിൽ. 2. വേദമാകുന്ന കല്പലത. 3. പൂർണ്ണബോധം. 4. രണ്ടു മനോവൃത്തികളുടെ ഇടയിൽ ശാന്തമായും പൂർണ്ണമായും പ്രകാശിക്കുന്ന ആത്മബോധത്തെയാണ് ഇവിടെ ഇടയൻ എന്നു കല്പിച്ചിരിക്കുന്നതു്.

64

പശുപാംഗനമാകഖണ്ഡച-
ന്ദ്രസമുൽപ്പൂവിലുദിച്ചിടും വിധം
ശിശുവേഷമെടുത്തുമുന്നമീ
1 രസയിൽ 2 പ്രേമപഥം തെളിച്ചു നീ.

65

കുളിർതിങ്കൾ വിളക്കിയോരു നിർ-
മ്മലവൃന്ദാവനപുണ്യഭൂതലം
കളവേണുരവം മുഴക്കി നി-
സ്തുലരാസോത്സവരംഗമാക്കി നീ.

66

മുരളീസുഷിരം പൊഴിച്ചൊര-
ക്കളരാഗാമൃതധാരയേൽക്കയാൽ
തരുവിൻ നിരകൾക്കുപോലുമു
ള്ളലിയും മട്ടു രസം വളർന്നുപോയ്.

67

അരുകണ്ണുപുടങ്ങളിൽ പതി-
ച്ചുള്ളപ്രേമമുണർന്നഗോപിമാർ
പതിസന്തതിബന്ധുസഞ്ചയ-
പ്രതിബന്ധം സകലം തകർത്തുടൻ;

68

മതിയിൽ തവ രൂപമോർത്തു സദ്-
ഗതിയേകുന്നൊരു നിൻപദാംബുജം
അതിഭക്തിയൊടാശ്രയിക്കുവാൻ
കുതികൊണ്ടു, 3 പരഹംസരാജിപോൽ.

(യുഗ്മകം)

---

1. ഭൂമി. 2. പ്രേമഭക്തിമാർഗ്ഗം. 3. നല്ല അരയന്നങ്ങൾ എന്നും പരമഹംസസംന്യാസികൾ എന്നും.

69

പുളകങ്ങളണിഞ്ഞു ഗോപിമാ-
1 രൊളികണ്ണാൽ പതിയായ് ഭരിക്കവേ
പൊലിയാത്തനുരാഗമാണ്ടു നീ
വിലസീ 'രാസവിലാസലോല'നായ്.

70

നിരയായ് നിലകൊള്ളുമാ വധൂ-
നിരകൾക്കാകെയിണങ്ങുമാറു നീ
പലദിവ്യശരീരമാർന്നക-
ക്കളിരേകും പടിയാരമിച്ചതേ.

71

മുരളീധര, ഗോപിമാരുമായ്
സരസം നീ കളിയാടിയെങ്കിലും
2 സ്വരസം നുകരുന്നൊ 3രാത്മവി-
ദ്വരനുള്ളാനിലവിട്ടതില്ലഹോ!

72

4രസമാമുരുവാർന്ന നിൻമനോ-
ഹരമാം കേളിയെ 5രാസലീലയായ്
രസികാവലി ചൊൽവതെത്രയോ
പരമാർത്ഥം; പരിചിന്തചെയ്യുകിൽ.

73

പലഗോപികമാർക്കിടയ്ക്കു നി-
ർമ്മലനായ് മേവിയ നിന്നെയെന്നുമേ
മതിവൃത്തികളിൽത്തിളങ്ങുമ-
6 ച്ചിതിയിൽക്കണ്ടുരസിപ്പതുണ്ടു ഞാൻ.

---

.1 ജ്ഞാനദൃഷ്ടി. 2. ആത്മാനന്ദം. 3. ബ്രഹ്മജ്ഞാനികളിൽ ശ്രേഷ്ഠൻ—ജീവന്മുക്തൻ. 4. ബ്രഹ്മത്തിന് ഉപനിഷത്തിൽ രസമെന്നും പേരുണ്ട്. 5. രസത്തിന്റെ ലീല. 6. ജ്ഞാനസ്വരൂപമായ ആത്മാവ്.

74

വെളിവായ് വ്രജമന്ദിരങ്ങളിൽ-
ക്കളവോരോന്നു നടത്തിയോരു നീ
ഇളയിൽ സകലക്കുമെന്നുമുൾ-
ത്തെളിവേകുന്നൊരു ദേശികേന്ദ്രനായ്.

75

പരമാർത്ഥവിചാരദൃഷ്ടികൾ-
ക്കറിവായും, കെട്ടബുദ്ധികൾക്കു നീ
ഇരുളായുമിരിപ്പതോർക്കിൽ നിൻ
മറിമായം പറയാവതല്ലഹോ!

76

ശരണാഗതരിൽ കൃപാമൃതം
ചൊരിയും നിൻകടദൃഷ്ടിയാൽ പ്രഭോ,
ഒരു മാലുമെഴാതെയെന്നുമെൻ
കരളിൽ ശാന്തിവളർത്തിടേണമേ!

77

മദനാർത്തികലർന്നഗോപികാ-
ഹൃദയത്തിൽ പരമാർത്ഥചിത്‌സുഖം
പുതുതായ് വിളയിച്ച നിൻ മിഴി-
യ്ക്കെതിരില്ലീശ്വര, മൂന്നുപാരിലും.

78

കളഭാഷിണിമാരിലും മനോ-
വിലയംപൂണ്ടമഹർഷിമാരിലും
മലരമ്പനിലും സമാനമായ്
കളിയാടുന്ന ഭവദ്‌വിലോകനം.

79

ഹരിയും ഹരനും വിരിഞ്ചനും
സുരരും മററു സമസ്തവും, പ്രഭോ.
പരമാദ്ഭുതശക്തിയാന്ന നിൻ
തിരുനോട്ടക്കളിതൻ 1 വിജൃംഭണം.

80

ഉലകം സകലം തെളിച്ചു നി-
സ്തുലനായ് നില്ലൊരുനിന്നിലെപ്പൊഴും,
ജലരാശിയിലൂമ്മിപോലെ, ഞാൻ
വിലയിച്ചുഭയഭാവമേലണം.

81

സാധനകളും ഭഗവത്പ്രാപ്തിയും

2 കരണങ്ങളെയുള്ളിലാക്കി 3യുൾ-
ക്കരണം നിന്നിലടക്കിവച്ചു ഞാൻ
നിരഹംകൃതഭാവവായ്പിലി-
ച്ചെറുതാമെന്നെ മറന്നിടേണമേ!

82

രസനാഗ്രമുയത്തിയ 4സ്സുധാ-
കരനേ നക്കിയലിച്ചിറക്കിയും
രസമായ് വിലസുന്ന നിന്നിലുൾ-
ക്കരണംചേത്തുമിരുന്നിടാവൂ ഞാൻ.

---

1. വികാസം. 2. പുറമെയുള്ള ഇന്ദ്രിയങ്ങൾ. 3. അന്തഃകരണം—ഉള്ളിലെ ഇന്ദ്രിയങ്ങൾ. 4. ശിരസ്സിലുള്ള ചന്ദ്രൻ (അമൃതകല) നാവിൽ തുഞ്ചുയത്തി കല ഉൺനാക്കിൻെറ അടിയിലുള്ള ദ്വാരത്തിൽ കൂടി ഭ്രൂമദ്ധ്യത്തിൽ പ്രവേശിപ്പിച്ചു് ചന്ദ്രനിൽ നിന്നു് ഊറിവരുന്ന രസം (അമൃതം) ആസ്വദിച്ചുകൊണ്ടു് ഭഗവാൻെറ സ്വരൂപത്തിൽ മനസ്സുറപ്പിച്ചു് ഇരിക്കവാൻ ഭഗവാനോടു പ്രാത്ഥിക്കുകയാണു്. ഖേചരീബന്ധത്തോടുകൂടി ഭഗവൽദ്ധ്യാനം നടത്തുന്ന രീതിയാണു് ഇതിൽ സൂചിപ്പിച്ചിരിക്കുന്നതു്.

83

1 കുടിലാംഗിയെ നേരെയാക്കി നിൻ–
പിടിയിൽക്കൊണ്ടുവരുന്നതിന്നു ഞാൻ
വടിവോ 2ടിരുവീപ്പടക്കിയ–
3 പ്പടിയാറും കയറുന്ന മന്ദമായ്.

84

തിറമെല്ലെയഴിച്ചുയർന്നു 4 വി–
ണ്ടലമെത്തിശ്ശശിയെബ്ഭുജിച്ചിട്ടും
5 ഉരഗേശ്വരിയോടുകൂടി നീ
കളിയാടുന്നതു കാണ്മതെന്നു ഞാൻ?

85

വിലസുന്ന ദളങ്ങളായിരം
കലരും ശീർഷസരോരുഹത്തിൽ നീ
കുലസുന്ദരി രാധയൊത്തു നി–
ർമ്മലകേളീരസമാസ്വദിക്കയാം.

86

അഴകാർന്ന 6സുഷുമ്നികാമുഖ
ത്തൊഴുകും 7 സോമരസത്തിലെപ്പൊഴും
നിഴലിപ്പൊരു നിന്നിലെൻ മന–
സ്സുഴലാതെ ലയിക്കണേ സദാ.

87

8 വിധുബിംബമലിഞ്ഞൊലിക്കുമാ-
മധുവിൻ മാധുരിയാസ്വദിച്ചു ഞാൻ
9 വിധുതാഖിലതാപനായ്10തമോ-
വിധുരം നിൻപദമാർന്നു വാഴണം.

---

1. കുണ്ഡലിനീശക്തി. 2. ശ്വാസോച്ഛ്വാസങ്ങളെ നിയന്ത്രിച്ച്. 3. ആധാരങ്ങൾ ആറും. 4. ചിദാകാശം. 5. കുണ്ഡലിനീശക്തി. 6. ഉൺനാക്കിന്റെ മുകളിൽ പുരികങ്ങളുടെ നടുക്കുള്ള ദ്വാരം. 7. അമൃത്. 8. ചന്ദ്രബിംബം. 9. എല്ലാ താപങ്ങളും നീങ്ങിയവൻ. 10. അജ്ഞാനമില്ലാത്ത അങ്ങയുടെ ദിവ്യസ്ഥാനം.

88

ചെവിയിൽ തനിയേമുഴങ്ങുമാ-
1 രവ 2മാനന്ദ സുധാബ്ധിശീകരം
ഭവികപ്രദ, താവകാഗമോ-
ത്സവശംഖധ്വനിയായ് വരേണമേ!

89

3 മതിയും 4രവിയും മറഞ്ഞ 5ഹ-
മ്മതിയും കെ 6ട്ടിരുളും നശിക്കവേ
പ്രതിബന്ധമൊഴിഞ്ഞു നിന്നിലെൻ-
മതി വിശ്രാന്തിരസം ഭുജിക്കണം.

90

മരണോഗ്രതിമിംഗലം മുറ-
യ്ക്കിരതേടുന്നഭവാംബുരാശിയിൽ
ദുരിതത്തിരയിൽക്കുടുങ്ങിയ-
ക്കരപററാത്തവിധം കറങ്ങിടും,

91

ഉടലാ 7മുഡുപം വഴിക്കു ദുർ-
ഘടമാർഗ്ഗങ്ങൾ കടന്നു സജ്ജനം
തടവെന്നിയെ നിന്നെയാശ്രയി-
ച്ചിടർപോക്കി സ്ഥിരസൌഖ്യമാർന്നിടും!

(യുഗ്മകം)

92

തരമോടു സമസ്തവും ഗ്രഹി-
ച്ചിരയാക്കുന്നൊരു 8കാലഭോഗിയെ
ചരണാഹതികൊണ്ടുവെന്ന സത്-
പൊരുളേ, നീയഭയം തരേണമേ!

---

1. ശബ്ദം. 2. ആനന്ദമാകുന്ന പാലാഴിയിലെ ജലകണം. 3. ചന്ദ്രൻ (അപാനൻ). 4. സൂര്യൻ (പ്രാണൻ). 5. അഹങ്കാരം. 6. അജ്ഞാനം. 7. പൊങ്ങുതടി. 8. കാലമാകുന്ന (കാളിയനാകുന്ന) സർപ്പം.

ജഗന്മിഥ്യാത്വവും ഭഗവദ്ദർശനവും

93

കയറിൽ ഫണിയെന്നപോലെ,സൻ–
മയനാം നിന്നിലചിന്ത്യരൂപമായ്
1 വിയദാദിജഗത്തുദിച്ചു വൻ–
ഭയമേവർക്കുമിയററിടുന്നഹോ!

94

ഉയിരിന്നുയിരേകുമുൺമയായ്
മരുവും നിന്നെയറിഞ്ഞുവെങ്കിലോ
ഭയമേററിന ദൃശ്യമാകവേ
മറയും, 2രജ്ജുഭുജംഗമെന്നപോൽ.

95

3 പലഭിന്നപദാൎത്ഥസഞ്ചയാ–
കലിതം 4ദൃശ്യമഴിഞ്ഞുപോകിലും
5 വെളിപോലവിഭാജ്യമായ് സദാ
നിലകൊള്ളുന്ന 6സദാത്മകൻ ഭവാൻ.

96

ഭുവനത്തെയഴിച്ചു നോക്കിയാ–
ലവശേഷിക്കുമണുക്കളായ് ക്രമാൽ
അവയും പുനരുററുനോക്കിയാ-
ലവഭാസിക്കുമഖണ്ഡസത്തയായ്.

97

ഒരുനാളുമൊടുങ്ങിടാത്തൊര–
പ്പരിപൂൎണ്ണാദ്വയനിത്യസത്തയിൽ
ഗുരുവിൻ മൊഴിയാൽത്തെളിഞ്ഞ നിൻ
പരമാത്മാകൃതി കാൺമു ഞാൻ. വിഭോ!

---

1. ആകാശം മുതലായ. 2. കയറിൽത്തോന്നിയ സൎപ്പം. 3. പലതരത്തിലുള്ള പദാർത്ഥങ്ങളുടെ കൂട്ടങ്ങൾ ചേൎന്നുണ്ടായ. 4. കാണപ്പെട്ട പ്രപഞ്ചം. 5. ആകാശം. 6. എന്നുമുള്ളവൻ.

98

ജീവേശ്വരദർശനം

നിറവാർന്നു വിളങ്ങിടുന്ന നീ-
യിരുളായും [1]മതിയായും, മായതിൽ
ദുരഹംകൃതിയായും, [2]മാകെയു-
ററിവോനായുമിരുന്നിടുന്നഹോ!

99

അതിരറ്റഖിലാവലംബമായ്
ക്ഷതിയേശാതെയിരിക്കിലും ഭവാൻ
മതിതോറുമനേകരൂപമായ്
പ്രതിബിംബിപ്പൂ, ജലത്തിലിന്ദുപോൽ.

100

മതിവൃത്തികളിൽത്തിളങ്ങുമാ-
പ്രതിബിംബപ്രഭചൂശിയേതിനും
[3]സ്ഥിതിയും ദ്യുതിയും കൊടുത്തു സ-
ച്ചിതിരൂപത്തിലിരുന്നിടുന്നു നീ.

101

നിരുപാധികമായെഴും പരം-
പൊരുളേ, നിൻപ്രതിബിംബദീപ്തിയാൽ
ഇരുൾമൂടിമറഞ്ഞിരിക്കു [4]മി-
പ്പൊരുളെല്ലാം തനിയേ തെളിഞ്ഞിടും.

102

ഗഗനത്തിലെഴുന്ന താരകാ-
വലിയും സൂര്യസുധാകരാദിയും
ഭഗവൻ, തവ ദീപ്തിയാൽ സമു-
ജ്ജ്വലതേജോമയഭാവമാർന്നതാം.

---

1. ബുദ്ധി. 2. എല്ലാമറിയുന്ന സാക്ഷി. 3. സത്തയും തിളക്കവും.
4. ഈ പ്രപഞ്ചപദാർത്ഥങ്ങളെല്ലാം.

103

1പ്രതിബിംബവിശിഷ്ടമാകുമ-
മ്മതി 2മാതൃാദിവിഭിന്നരീതിയിൽ
സ്ഥിതിചെയ്കിലുമേകനായ നീ-
യതിലെല്ലാം വിലസുന്ന സാക്ഷിയായ്.

104

മതിയിൽപ്പതിയുന്ന താവക
3പ്രതിരൂപം 4പരിമോഹശക്തിയാൽ
മതിവൃത്തികളേറെറടുത്തഹം-
മതിപൂണ്ടീയുടലാന്നതാണു 5'ഞാൻ.'

105

അനാഥാത്മക, സാക്ഷിയായ് 6സനാ-
തനനായ് മേവിന നിന്നെവിട്ടു ഞാൻ
7തദാതസ്ഥിത നേട്ടവാനൊരോ
തരുവാന്നിങ്ങനെ 8സംസരിക്കയായ്.

106

തനിയേ വിലസുന്ന ചേതനാ-
ഘനമേ, നിന്നെ നിനച്ചിടായ്കയാൽ
തരുവേന്തിന ജീവനായ് കിട-
ന്നനിശം ഞാൻ വലയേണ്ടി വന്നുപോയ്.

107

വിറകിൻ വടിവിൽ സമുജ്ജ്വലി-
ച്ചൊരു തീയാവിറകററുപോകുകിൽ
നിരുപാധികമാം മഹാഗ്നിത-
ന്നരുവിൽത്തന്നെ ലയിച്ചിടുന്നപോൽ;

1. പ്രതിബിംബത്തോടുകൂടിയ. 2. മാതാവ് (അറിയുന്നവൻ) മനം (അറിയാനുള്ള ഉപകരണം) മേയം (അറിയുന്ന വിഷയം.) 3. പ്രതിബിംബം. 4. മായാശക്തി. 5. ഞാനെന്നഭിമാനിക്കുന്ന ജീവൻ. 6. എപ്പോഴുമുള്ളവൻ. 7. സ്വന്തം വ്യക്തിത്വം. 8. ജനന മരണരൂപമായ സംസാരത്തിൽ കറങ്ങുക.

108

മതിതൻ വടിവിൽ സ്ഫുരിച്ചിടും
ചിതിയാം ഞാൻ മതിയററുപോകിലോ
നിരുപാധികനിത്യബോധമായ്
മരുവും നിന്നിലടങ്ങുമപ്പൊഴേ. (യുഗ്മകം)

109

അറിയുന്നൊരു ഞാനമെൻെറ 1ചി-
റററിവും ഞാനറിയും പദാർത്ഥവും
സ്വരസാമൃതവാരിരാശിയായ്
മരുവും നിന്നിലലിഞ്ഞു ചേരണം.

110

പ്രപഞ്ചവിചാരവും ഭഗവദ്ദർശനവും

ധരണീജലവഹ്നിമാരുതാം-
ബരഭൂതാവലിചേർന്നപാരിതിൽ
കളിയാടിനൊരെൻമനസ്സു 2നി-
ഷ്കളനാം നിന്നിലുറച്ചിരിക്കുമോ?

111

3നിനദാദിഗുണങ്ങളായുമാ-
4വെളിമുമ്പാം ഗുണിജാലമായുമേ
5നിനവിൽത്തനിയേ തകർന്നുപോ-
മുലകെന്നാളുമസത്യരൂപമാം.

112

പെരിയോരു കരീന്ദ്രനെപ്പുരാ
കുരുടന്മാർ പലതായ് ഗ്രഹിച്ചപോൽ,
കരണങ്ങൾ വിഭിന്നരൂപമായ്-
ക്കരുതിപ്പോരു,മിതെന്തു വിശ്വമോ?

1. വിഷയജ്ഞാനം. 2. അവയവങ്ങളില്ലാത്തവൻ. 3. ശബ്ദം. മുതലായ ഗുണങ്ങൾ. 4. ആകാശം മുതലായ ദ്രവ്യങ്ങൾ 5. വിചാരത്തിൽ.

113

ചാർവാകപക്ഷം

1നിലവും ജലവും 2വെളിച്ചവും
3കുളിർകാറ്റും സ്വയമൊത്തുചേർന്നുടൻ
4ചലനിശ്ചലരൂപമാർന്നിതേ
നിലയിൽ പാരിടമായ് സ്ഫുരിക്കയോ?

114

കർമ്മപക്ഷം

അതിശക്തികലർന്നനാദിയായ്
സ്ഥിതിചെയ്യുന്നൊരു കർമ്മസഞ്ചയം
5പ്രതിവസ്തുവിഭിന്നമാം 6ജഗ-
ത്തതിയേയീവിധമാരചിച്ചതോ?

115

യോഗാചാരബുദ്ധമതപക്ഷം

7ക്ഷണഭംഗുരബുദ്ധിവൃത്തിയി-
ക്ഷണനേരത്തിനിടയ്ക്കു പാരമായ്
8ക്ഷിതിമുഖ്യവിചിത്രദൃശ്യസം-
തതിരൂപത്തെയെടുത്തിരിക്കയോ?

116

മാധ്യമികബുദ്ധമതപക്ഷം

സുരമർത്ത്യമൃഗാദിജീവസ-
ങ്കുലമാമിബ്ഭുവനം സമസ്തവും
അറിയാനരുതാത്ത ശൂന്യമാം
നിലയിൽ കല്പിതമായിരിക്കയോ?

---

1. ഭൂതത്വം. 2. അഗ്നിതത്വം. 3. വായുതത്വം. 4. സ്ഥാവരജംഗമരൂപത്തിൽ. 5. പദാർത്ഥങ്ങൾതോറും വ്യത്യാസപ്പെട്ടിരിക്കുന്ന. 6. പ്രപഞ്ചസമൂഹം. 7. ക്ഷണംതോറും നശിച്ചുകൊണ്ടിരിക്കുന്ന ബുദ്ധിവൃത്തി (ക്ഷണികവിജ്ഞാനം). 8. ഭൂമി തുടങ്ങി അനേകതരത്തിൽ കാണപ്പെടുന്ന പ്രപഞ്ചരൂപം.

117

സാംഖ്യയോഗമതപക്ഷം

1പ്രകൃതീശ്വരി 2സംഗഹീനരാം
3പുരുഷന്മാരൊടു 4സംഗമിക്കയാൽ
5വികൃതാകൃതിയായ് പിണഞ്ഞുഭീ-
കരമാമിയുലകായ് കളിക്കയോ?

118

ക്രൈസ്തവമാഹമ്മദയൂദമതപക്ഷം

ജഗദീശ്വര, നീ സ്വകീയമാം
മഹിമാവൊന്നു വെളിപ്പെടുത്തുവാൻ
ഗഗനാദി ജഗത്തിതത്ഭുതാ-
വഹമാംമട്ടു ചമച്ചിരിക്കയോ?

119

ശാക്തേയാദ്വൈതപക്ഷം

6ഭുവനേശ്വരി 7ജാഡ്യശക്തിയാൽ
8ശിവശക്ത്യാദിവിചിത്രദൃശ്യമായ്
സ്വയമേവ ചമഞ്ഞു തന്റെ 9ചിൻ-
മയഭാവത്തെ മറച്ചുവയ്ക്കയോ?

120

ന്യായവൈശേഷികമതപക്ഷം

പരമേശ്വര, ജീവപാലനാ-
പരമാം താവകവാഞ്ഛരഹേതുവാൽ
പരമാണുസമൂഹമീമഹ-
ത്തരവിശ്വാകൃതിപൂണ്ടിരിക്കയോ?

---

1. മൂലപ്രകൃതി. 2. ഒന്നിനോടും പറ്റുമാനമില്ലാത്തവർ. 3. ആത്മാക്കൾ. 4. കൂട്ടുചേരുക. 5. മഹത്തത്ത്വം, അഹങ്കാരം മുതലായ വികാരം കൈക്കൊണ്ട്. 6. ത്രിപുരസുന്ദരി. 7. ജഡരൂപത്തിലുള്ള ശക്തികൊണ്ട്. 8. ശിവൻ, ശക്തി തുടങ്ങി മുപ്പത്തിയാറു തത്ത്വങ്ങളായി. 9. ചിത്സ്വരൂപം.

121

വിശിഷ്ടാദ്വൈതപക്ഷം

ജലരാശി വിചിത്രവീചികാ-
വലിരൂപം കലരുന്നപോലെ, നീ
1 കലയാൽ 2ചിദചിത്സ്വരൂപമാം
നിലപൂണ്ടിങ്ങനെയുല്ലസിക്കയോ?

122

അദ്വൈതവേദാന്തപക്ഷം

3 അറിയുന്നവനായു 4മക്ഷഗോ-
ചരമായുംവിലസുന്ന പാരിടം
വിരുതേറിന 5മായികൻ കണ-
ക്കൊരുമിച്ചീശ്വര, നീ രചിച്ചതോ?

123

സൃഷ്ടിയുടെ മിഥ്യാത്വം

ഇരുളിൽ കയറുഗ്രമാം 6ഫണാ-
ധരരൂപത്തിൽ വിളങ്ങിടുന്ന പോൽ,
കരൾമൂടുമവിദ്യയാൽ 7പരം-
പൊരുളാം നീയുലകായ് സ്ഫുരിക്കയാം.

124

ശിലയിൽഗ്ഗജരൂപമെന്നപോൽ,
കരളിൽ സ്വപ്നജലോകമെന്നപോൽ,
ജലജേക്ഷണ, നിന്നിലിമ്മഹാ-
ത്തരവിശ്വാകൃതി തോന്നൽ മാത്രമാം.

---

1. അംശം. 2. ജീവനും ജഡമായ ദൃശ്യവും. 3. അറിയുന്ന ജീവൻ. 4. ഇന്ദ്രിയങ്ങൾക്ക് അറിയപ്പെടുന്ന. 5. ഇന്ദ്രജാലക്കാരൻ (യുഗപത്സൃഷ്ടിയാണ് ഈ ശ്ലോകത്തിലെ പ്രതിപാദ്യം.) 6. സർപ്പത്തിന്റെ രൂപം. 7. സകളനായും നിഷ്കളനായും പ്രകാശിക്കുന്നവൻ.

125

ഗുണഗുണിവിചാരവും പ്രപഞ്ചമിഥ്യാത്വവും

കരണങ്ങൾ വിളക്കമിച്ചരാ-
ചരലോകം ശരിയായി നോക്കിയാൽ
1രണനം, സ്പരിശം, നിറം, രസം,
മണമെന്നഞ്ചുഗുണങ്ങൾ മാത്രമാം

126

വെളി,കാററു, 2കൃശാനു,നീ,രിളാ
തലമെന്നിഗ്ഗുണിരാശിയാകവേ,
3ഗുണഖണ്ഡവിവർത്തരൂപമാം
ഫണിപോൽ, 4ദൃഷ്ടവിനഷ്ടമായിടും.

127

ഒരുനാളുമൊരിന്ദ്രിയത്തിനും
ചെറുതും ഗോചരമായിടായ്കയാൽ
5ക്ഷണവർത്തി കിനാവുപോലെയ-
6ഗ്ഗുണിജാലം കളവെന്നു കണ്ടിടാം.

128

"ഗുണവും ഗുണിയും പരസ്പരം
തുണയായെണ്ടുമിരിക്കകാരണം
ഗുണമെപ്പൊഴുമുള്ളതെങ്കില-
ഗ്ഗുണിയും സത്യപദാർത്ഥമാകണം?"

129

പിരിയാതെയിണങ്ങി നില്പതാ-
മിരുവസ്തുക്കളിലൊന്നു കാണകിൽ
പരവസ്തുവുമുള്ളതായ് നിന-
ച്ചറിയാം നല്ലനുമാനദൃഷ്ടിയാൽ.

---

1. ശബ്ദം. 2. അഗ്നി. 3. കയറിൻെറ കഷണത്തിൽ തോന്നിയ. 4. നോക്കുമ്പോൾ നശിക്കുന്നു. 5. ക്ഷണനേരം നിലനില്ക്കുന്ന. 6. ആകാശം മുതലായ പദാർത്ഥങ്ങൾ.

130

1ഗുണരാജിയൊടൊത്തൊരിക്കലും
ഗുണിയെത്തെല്ലുമറിഞ്ഞിടായ്കയാൽ
ഗുണസത്തയെ ഹേതുവാക്കിയ-
ഗ്ഗുണിയുണ്ടെന്നനുമിക്ക ദുഷ്കരം

131

അറിയാതൊരു വസ്തുവുള്ളതായ്-
ക്കരുതാനാർക്കുമസാദ്ധ്യമാകയാൽ
2വസുധാദികളുള്ളതല്ല, 3വിൺ-
കുസുമം പോ,ലവ നാമമാത്രമാം.

132

വിയദാദികളായ ഭൂതസ-
ഞ്ചയമെല്ലാം കളവെന്നുറയ്ക്കുകിൽ
സ്വയമേവ മറഞ്ഞുപോം നിരാ-
ശ്രയമായ്ത്തീർന്ന ഗുണങ്ങളൊക്കെയും.

133

4പരിവർത്തനരൂപമായ് പര-
സ്പരഭിന്നാത്മകമായ് സ്ഫുരിച്ചിടും
ഗുണജാലമസത്യമാമത-
ക്ഷണമോരോന്നുവയറ്റു കാൺകയാൽ

134

“ക്ഷണഭംഗുരമായിടട്ടെയ-
ഗ്ഗുണ,മെന്നാലുമതിന്നു താങ്ങലായ്
ഒരു വസ്തു ശരിക്കുവേണമ-
ല്ലൊരുളോർത്താൽ ഗുണിരൂപമായിടാം?”

---

1. ഗുണങ്ങളുടെ കൂട്ടം. 2. ഭൂമി മുതലായവ. 3. ആകാശപുഷ്പം.
4. മാറിക്കൊണ്ടിരിക്കുന്ന.

135

ഗുണിയും പ്രതിഭാസമാനമ-
ഗ്ഗുണവും വാസ്തവമല്ലൊരിക്കലും,
1 മരുനീരമതിൽ സ്ഫുരിച്ചിടും
തിരയും പോ,ലവ തോന്നൽ മാത്രമാം.

136

ഗുണിയെഗ്ഗുണമററു കാണുവാൻ
പണിയാ,ണഗ്ഗുണവും സ്വതന്ത്രമായ്
ക്ഷണവും നിലനില്ക്കയില്ല, പാ-
ർത്തുണരുമ്പോളവ മാഞ്ഞുപോയിടും.

137

2പരതന്ത്രപദാർത്ഥമാകവേ
കരണങ്ങൾക്കു സുലക്ഷ്യമാകിലും,
3മരുനീരധിപോലെ, തോന്നലെ-
ന്നറിയാം സൂക്ഷ്മവിചാരദൃഷ്ടിയിൽ

138

ജ്ഞാനസ്വരൂപത്തിൽ ഭഗവദ്ദർശനം

അലമാലവിഭിന്നരൂപമാ-
ന്നലയുന്നെങ്കിലുമുററുനോക്കിയാൽ
ജലമാ,ണതുപോലനേകമായ്
വിലസും തോന്നലഖണ്ഡബോധമാം.

139

മറയുന്നതു തോന്നലെപ്പോഴും,
മറയാതുള്ളതു സത്യവസ്തുവാം
അറിവോ, സകലത്തിലും സദാ
സ്ഥിരമായ് നില്പതുകൊണ്ടു സത്യമാം.

---

1. മരുഭൂമിയിൽ തോന്നുന്ന ജലം. 2. മറെറാന്നിനധീനമായ വസ്തു. 3. മരുഭൂമിയിൽ തോന്നുന്ന സമുദ്രം.

140

ലതയിൽഫണിബുദ്ധി തോന്നു,ലാ
ലതയോ വാസ്തവവസ്തു, നോക്കിയാൽ,
ലതയെപ്പൊഴുമുണ്ടു സർപ്പമാ-
ലതയിൽത്തോന്നി മറഞ്ഞു പോവതാം.

141

അതുപോലെ സമസ്തലോകവും
ചിതിയിൽത്തോന്നി മറഞ്ഞിടുന്നതായ്
1ശ്രുതിസാരവിചാരദൃഷ്ടിയാൽ
പ്രതിഭാശാലികൾ കാണ്മു സർവ്വദാ.

142

ചിതിയൊ,ന്നതു തന്നെ ഭിന്നമായ്
2പ്രതിഭാസിപ്പതു ദൃശ്യവസ്തുവായ്
മതികെട്ടവരോർത്തിടുന്നു സ-
ന്മതിമാന്മാരറിയുന്നു വാസ്തവം.

143

അറിയുന്ന പുമാനുമായവ-
ന്നറിവിൽപ്പെട്ട സമസ്തലോകവും
അറിവിൻ വടിവാണെന്നില്ലയാ -
ണറിവോ സത്യമനന്തമദ്വയം.

144

മറയാതെയുമെങ്ങുമെതിലും
നിറവാണും കുറവററുമെപ്പൊഴും
സ്ഥിരമായുമിരിക്കുമപ്പരം-
പൊരുളാം 3പേരറിവാണു നീ, വിഭോ!

---

1. വേദാന്തവിചാരംകൊണ്ടുള്ള ജ്ഞാനം. 2. തോന്നുന്നതു്.
3. പൂർണ്ണബോധം.

145

അറിവൊക്കറിയപ്പെടാത്തപോ-
ലറിയാത്തൊക്കറിയപ്പെടുന്നപോൽ
മരുവുന്നൊരു നിന്നെയെ 1ന്നുയിർ-
പ്പൊരുളായ്ക്കണ്ടു കൃതാർത്ഥനായി ഞാൻ.

മായാദർശനം

146

അതിമറററിവിൻ സ്വരൂപമാ-
ണെന്തിരില്ലാതെ വിളങ്ങിടുന്ന നീ
2 പ്രതിദേഹവിഭിന്നജീവസ-
ന്തതിയായ്ത്തോന്നുവതെന്തൊരദ്ഭുതം!

147

ഇരുളാലൊരുകുററി ചോരനായ്-
പ്പുരിഭാസിപ്പതുപോലെ നീ, വിഭോ,
പരിമോഹിനിമായയാൽ ചരാ-
ചരജീവാകൃതിയായ് സ്ഫുരിക്കയോ?

148

ഒരുവസ്തുവിലന്യവസ്തുവിൻ
പ്രതിഭാസത്തെയിയററിടുന്നതാം
പരമാദ്ഭുതമായ ശക്തിയേ
മതിമാന്മാർ കരുതുന്നു മായയായ്.

149

അറിവിൽത്തെളിയാ 3തമേയമായ്
വിളയാടുന്നൊരു മായ സർവ്വദാ
ഒരുചേർച്ചയെഴാത്തിടങ്ങളിൽ
കളവായ് ചേർച്ചകലർത്തിടുന്നഹോ!

---

1. ജഡചൈതന്യം. 2. ദേഹംതോറും വ്യത്യാസപ്പെട്ടിരിക്കുന്ന ജീവന്മാരുടെ കൂട്ടം. 3. അറിയാൻ കഴിയാത്തതു്.

150

മരുഭൂമിയിലൂർമ്മിയും നഭ-
സ്ഥലിയിൽ 1കിന്നരപത്തനങ്ങളും
വിരചിപ്പൊരു മായ നിന്നിലും
കളവായ് ദേഹിതയെച്ചമച്ചിടാം.

151

2 പരജീവജഗദ്ഭിദാത്മക-
ഭ്രമഭാവത്തി 3നഭേദഹേതുവായ്
ഒരുശക്തി ഭവാനെയാശ്രയി-
ച്ചമരുന്നു, ണ്ടതനാദിമായയാം.

152

അതിചഞ്ചലമാം സ്വമായയിൽ
പ്രതിബിംബിച്ചതിനുള്ള ചേഷ്ടകൾ
തനതെന്നു നിനച്ചഹംകരി-
4 ച്ചനുദേഹം 5പരിചംക്രമിപ്പു നീ.

153

അനുഭൂതിരസസ്വരൂപനായ്
തനിയേതന്നെ രസിച്ചിടുന്ന നീ
നിനദാദിഗുണം കൊതിച്ചു വൻ-
വിനയേകും തനുവിൽ കുടുങ്ങിയോ?

154

6നിജനിദ്രയിലാണ്ടു ഭീരുവായ്-
ക്കരയും ധീരപുമാൻ കണക്കു നീ
നിജമായയിലാഴ്ന്നു ജീവനാ-
യറിയാതീയുടലാൻ മാഴ്കയോ?

---

1. ഗന്ധർവനഗരം. 2. ഈശ്വരൻ, ജീവൻ, ജഗത്തു് ഇങ്ങനെ ഭേദരൂപത്തിലുള്ള ഭ്രമം. 3. ഉപാദാനകാരണം. 4. ദേഹംതോറും. 5. ചുററിത്തിരിയുക. 6. തൻെറ സ്വപ്നത്തിൽ.

155

വിഷയാവലിയായുമിന്ദ്രിയോത്-
ക്കരമായും മനമായുമെപ്പൊഴും
വിഷമാകൃതിപൂണ്ടിരിക്കമി-
പ്പെരുതാം മായ സ്വതന്ത്രതന്നെയോ?

156

പരിപൂർണ്ണതയാന്നിന്നെ വി-
ട്ടൊരുശക്തിക്ക തനിച്ചിരിക്കവാൻ
ഇടമി,ല്ലതുകൊണ്ടു മായ നി-
ന്നുടെ ലീലാമയശക്തിയായ്‌വരാം.

157

ജഗദീശ്വര, നീയൊഴിഞ്ഞു മ-
റ്റൊരു [1]സദ്‌വസ്തുവിരുന്നിടായ്കയാൽ
ഗഗനാദി [2]ജഗന്നിദാനമായ്
മരുവും മായ വിവർത്തരൂപമാം.

158

പരചിന്മയ, നിന്നെയാശ്രയി-
ച്ചരുളും മായ വിവർത്തയെങ്കിലും
നിറവാന്നൊരുനിൻസ്വരൂപമാ-
വരണം ചെയ്തു സമുല്ലസിക്കയാം.

159

മതി,സത്വരജസ്തമോഗുണാ
കൃതിയാം മായയിലാണ്ടുപോകയാൽ
ശ്രുതിവാക്യനിൻ [3]സ്വരൂപസം-
സ്ഥിതി ഞാനെങ്ങനെ നേടിടും, വിഭോ!

---

1. മാററമില്ലാത്ത വസ്തു. 2. ലോകത്തിന് ഉപാദാനകാരണമായി.
3. മുക്തി.

160

വിദ്യോദയവും അവിദ്യാനാശവും
കതിരോനെഴുമുജ്ജ്വല 1പ്രഭാ-
തതിയാൽക്കുരിരുൾ നീങ്ങിടുന്നപോൽ,
ശ്രുതിസാരപരാത്മവിദ്യയാൽ
2 പ്രതിഭാസാകൃതി മായയററുപോം.

161

ഒരു മായയവിദ്യയായുമുൾ-
ക്കറനീക്കുന്നൊരു വിദ്യയായുമേ
പരിവർത്തനമാർന്ന ബന്ധവും
പരയാം മുക്തിയുമേകിടുന്നഹോ!

162

നരകാന്തക, നിൻസ്വരൂപവി-
സ്മൃതിയാകുന്നൊരവിദ്യയിൽ സദാ
ഇരുശക്തികളുണ്ടവററ,3 യാ-
വൃതിവിക്ഷേപകനാമകങ്ങളാം.

163

ഇരുളിൻ വടിവാർന്നിരിക്കുമാ-
വരണം കാരണദേഹരൂപമായ്
കരളും കരണങ്ങളും സ്വയം
മറയും 4 സുഷുപ്തിയെയാരചിച്ചിടും.

164

5 ഇരയിൽ 6പ്രിയതാസ്സ്വദത്വവും
കരളിൽ 7ഭോക്തൃതയും ചമച്ചിടും
8 ദുരതിക്രമശക്തിയായെഴു-
ന്നൊരു വിക്ഷേപ 9മചിന്ത്യരൂപമാം.

---

1. രശ്മിസമൂഹം. 2. തോന്നലാകുന്ന ആകൃതിയോടുകൂടിയ. 3. ആവരണം (മറവ്), വിക്ഷേപം (ഇളക്കം) എന്നപേരോടുകൂടിയതു്. 4. ഉറക്കം. 5. ഭോഗ്യവിഷയം. 6. ആനന്ദം. 7. അനുഭവിക്കുന്നവൻ എന്ന ഭാവം. 8. കടക്കാൻ പ്രയാസമുള്ള ശക്തി. 9. സത്തെന്നോ അസത്തെന്നോ ലക്ഷണംകൊണ്ടു നിർവ്വചിക്കാൻ നിവൃത്തിയില്ലാത്തതു്.

165

1 കരണത്തിന്നു ഹേതുവെങ്കിലും
കരണം തന്നെ പുലത്തിടുന്നതാം
വിരുതേറുമതിന്റെ ശക്തി 2ചി-
ററിവാക്കുന്നിതു നിന്നെ, 3വൃത്തിയാൽ.

166

കിടയറെറാരചിന്ത്യശക്തിയായ്
പ്പടരുന്നോരുതമസ്സനാരതം
ഉടലിൽ പരമാത്മബുദ്ധിചേ-
ർത്തിടരേവക്ക്മിയററിടുന്നഹോ!

167

മറയോതുവതോർത്തറിഞ്ഞു നിൻ
പരഭാവത്തിലുറച്ചു മാനസം
4മറവാകെയകററി മുക്തിയേ
നിറവേററുന്നൊരു വിദ്യയായ് വരും.

168

മറയോക്തി തുച്ഛ,യുക്തിയാ-
ലറിവോക്കെന്നുമവാച്യ,മൂഢരായ്
മരുവുന്നൊരു ലൌകികക്കു സത്-
പ്പൊരുളെന്നിങ്ങനെ മായ വേദ്യയാം.

169

ദുരഹംകൃതിയായ് ചമഞ്ഞു നിൻ
പരഭാവത്തെ മറച്ചു മായ താൻ
നിരഹംകൃതിയായ് ചമ,ഞ്ഞതേ
മറ നീക്കിക്കൃതകൃത്യയായിടും.

---

1. ഇന്ദ്രിയങ്ങളും അന്തഃകരണവും. 2. വിഷയജ്ഞാനം. 3. അന്തഃകരണവൃത്തിയാൽ. 4. അവിദ്യ.

170

ജീവേശ്വരൈക്യദർശനം

ഉടലിങ്കലഹന്തയായ് സദാ
കുടികൊള്ളുന്നൊരവിദ്യ വിദ്യയാൽ
മറയുന്നളവീശ, ഞാനമ-
പ്പരനാം നീയുമൊരേ സ്വരൂപമാം.

171

ഗുരു "തത്ത്വമസീ"തിയോതിയ-
പ്പുരുമായാഭ്രമമാകെ നീക്കവേ
സ്വമഹസ്സിലഖണ്ഡരൂപമാർ-
ന്നമരും നിന്നിലഹന്തയുന്നി ഞാൻ.

172

ഗുരുവും ശ്രുതിവാക്യവും ഭയ-
ങ്കരമാം ബന്ധനവും വിമുക്തിയും
ചെറുതായൊരു ഞാനമപ്പൊഴ-
[1]പ്പരമാഹംകൃതിയിൽ [2]പ്രലീനമായ്.

173

അയി നന്ദകുമാര, നിത്യചി-
ന്മയനാം നിന്നെ നിജസ്വരൂപമായ്
സ്വയമേവ നിനച്ചറിഞ്ഞു നിർ-
ഭയമാമദ്വയഭാവമാണ്ടു ഞാൻ.

174

ഉടലും കരണങ്ങളും [3]മരുത്-
ക്കലയും മാനസവും [4]മനീഷയും
[5]സ്ഫുടതത്ത്വവിവേകവൃത്തിയിൽ
പ്രലയിച്ചദ്വയഭാവമാണ്ടു ഞാൻ.

---

1. ഞാൻ ബ്രഹ്മമാണെന്നുള്ള അനുഭൂതി. 2. നല്ലതുപോലെ ലയിക്കപ്പെട്ടതു്. 3. ശ്വാസോച്ഛ്വാസങ്ങൾ. 4. ബുദ്ധി. 5. സ്പഷ്ടമായ ആത്മാനാത്മവിവേകജ്ഞാനം.

175

നിരുപിച്ചറിയാനൊരിക്കലും
തരമാകാത്തൊരവിദ്യ 1നിദ്രപോൽ,
2സുരമാനവതിര്യഗാദിയാ-
3മുരുവാണെന്നെ മയക്കി മുന്നമേ.

176

അനുഭൂതിരസം സ്ഫുരിക്കുമെൻ
ഗുരുവിൻ 4ദൃഷ്ടിവിലാസശക്തിയാൽ
വിനയേകുമവിദ്യ നീങ്ങി നിൻ
5പരഭാവസ്ഥിതി കൈവരിച്ചു ഞാൻ.

177

ശ്രവണം, മനനം, സമാധിയെ-
ന്നിവയാലുള്ളമുണർന്നു ഞാൻ, പ്രഭോ
6ഭവഭാവനതെല്ലുമേശിടാ-
തവഭാസിപ്പൂ ഭവത്സ്വരൂപമായ്.

178

ഒരുമാററവുമേശിടാത്ത ചിത്-
പ്പൊരുളാമെന്നൊടു ചേർന്നിരിക്കുവാൻ
പെരിയോരുലകിന്നു ബീജമാ-
മി 7രുളിന്നെങ്ങനെ സാദ്ധ്യമായിതു!

179

ഇരുളക്കതിരോനിൽ മൂങ്ങകൾ
പരികല്പിപ്പതുപോൽ, 8സ്വസത്തയിൽ
കളവായ്ത്തെളിയും തമസ്സിനെ
വെളിവില്ലാതഹമദ്ധ്യസിച്ചതോ?

---

1. സ്വപ്നം. 2. ദേവന്മാർ, മനുഷ്യർ, നാല്ക്കാലികൾ മുതലായ.
3. ആകൃതി. 4. കടാക്ഷശക്തി (ശക്തിപാതം). 5. തുരീയാവസ്ഥ.
6. പ്രപഞ്ചചിന്ത. 7. അവിദ്യ. 8. തന്റെ ഉണ്മ.

180

അറിയാതെയിരുന്നു മുന്നമെ-
ന്നറിയുന്നോരറിവിന്നു ലക്ഷ്യമായ്
'അറിയാഴിക'യാമവിദ്യ ചിത്-
പ്പൊരുളാമെന്നിലൊളിച്ചിരുന്നതാം.

181

അനുഭൂതിയുമാത്മവസ്തുവിൻ
നിലകാട്ടും 1ശ്രുതിശീർഷവാക്യവും
അനുമാനവുമത്തമസ്സിനേ
വെളിവാക്കുന്ന മഹാപ്രമാണമാം.

182

ചെറുകുട്ടി പിശാചിനെ സ്വയം
പരികല്പിച്ചു ഭയപ്പെട്ടുന്നപോൽ,
ദുരിതപ്രദയാമവിദ്യയെ-
പ്പരികല്പിച്ചു ഭയന്നുപോയി ഞാൻ

183

നിനയാതെയനാദിമായയെ-
പ്പരികല്പിച്ചു ഗുണാഢ്യയാക്കിയും
തനതുണ്മയതിന്നു നൽകിയും
വെറുതേയെത്ര ശരീരമാർന്നു ഞാൻ?

പ്രണവവിചാരവും അദ്വൈതാനുഭൂതിയും

184

2 പരയാമൊലി ലക്ഷ്യമാക്കി ഞാ-
നകമേയൊന്നു തിരിഞ്ഞു നോക്കവേ,
പരമെന്തൊരു വിസ്മയം 3ജഗം
സകലം മന്മയമായ് പകർന്നു പോയ്!

---

1. വേദാന്തവാക്യം. 2. പരാനാദം. 3. ലോകം.

185

പ്രണവധ്വനി കേട്ടുണർന്നു നി-
ശ്ചലമായ്ത്തീർന്നൊരു ബുദ്ധിവൃത്തിയാൽ
പ്രണയാസ്പദ, ഞാനറിഞ്ഞു നി-
ർമ്മലനാം നിന്നെ 1യ“ഹം വിളക്ക”മായ്.

186

പ്രാണനിരോധനവും ഭഗവദ്ദർശനവും
2 ഹിമരശ്മിയില 3ർക്കനേ 4യജി-
5ച്ചമനസ്സായ് മരുവുന്ന വേളയിൽ
സമമായ് സകലത്തിലും നിറ-
ഞ്ഞമരും നിൻവടിവാർന്നുപോയി ഞാൻ.

187

ദൃഗ്ദൃശ്യവിവേചകവും ഭഗവദ്ദർശനവും
പെരിയോരുരുവായ് വിളങ്ങുമീ-
യുലകെന്നിൽ ക്ഷണികം, കിനാവുപോൽ,
ഒരുമിച്ചു പിറന്നു നിന്നുടൻ
വിലയിക്കുന്നതു കാണ്മു ഞാൻ സദാ.

188

പിരിയുന്നിതു ദൃക്കു ദൃശ്യമെ-
ന്നിരുപങ്കായഖിലപ്രപഞ്ചവും;
അറിയുന്നതു ദൃക്കതേതിനെ-
യറിയുന്നായതു ദൃശ്യരൂപമാം.

189

വെളിയിൽത്തെളിയും പ്രപഞ്ച 6സ
ങ്കുലമെല്ലാം കരണങ്ങൾ കൊണ്ടു ഞാൻ
വെളിവായറിയുന്നു; കാണ്മൊരീ
യുലകെല്ലാമതുകൊണ്ടു ദൃശ്യമാം.

---

1. ഞാനെന്ന അനുഭൂതി. 2. ചന്ദ്രൻ (അപാനൻ). 3. സൂര്യൻ (പ്രാണൻ). 4. ഹോമിക്കുക (ലയിപ്പിക്കുക), 5. മനോവൃത്തിയില്ലാതെ. 6. കൂട്ടം.

190

തരമായിരത്തേട്ടമി 1പ്പുറ-
ക്കരണത്തിൻ നിരയേ നിരന്തരം
കരളിൽ കൂടികൊണ്ടു ഞാൻ മനഃ-
ക്കരണം കോണ്ടറിയുന്ന ദൃശ്യമായ്.

191

സരസം വിഷയാനുസാരിയായ്-
ത്തിരിയുന്നോരു മനസ്സിനെസ്സദാ
സ്ഥിരമാകിന ബുദ്ധികൊണ്ടുതാ-
നറിയുന്തു ശരിദൃശ്യരൂപമായ്.

192

കരണങ്ങൾ വഴിക്കുകാണുമി-
പ്പുറമേയുള്ള പദാർത്ഥമാകവേ
നിനവോടറിയുന്ന ബുദ്ധിയെ-
ത്തനിയേ ഞാനറിയുന്ന ദൃശ്യമായി.

193

ഇരുളെന്നകണക്കു സർവ്വവും
2തിരിതം വന്നു മറച്ചു കാട്ടിടും
ദുരതിക്രമമാമവിദ്യയെ-
ശ്ശരിയായ് ഞാനറിയുന്ന ദൃശ്യമായ്.

194

പുറമേ വിലസും ജഗത്തു തൊ-
ട്ടിരുളായ് മേവുമവിദ്യയോളവും
മറയാതെയിരുന്നു ദൃശ്യമെ-
ന്നറിയും ഞാൻ സ്ഥിരദൃക്സ്വരൂപമാം

---

1. ബാഹ്യേന്ദ്രിയങ്ങൾ. 2. പെട്ടെന്ന്.

195

അറിയപ്പെട്ടുമേതു ദൃശ്യവും
പരിചോടൊന്നു ചുഴിഞ്ഞുനോക്കിയാൽ
നിറവാമൊന്നൊരു ദൃക്സ്വരൂപമായ്
മരുവുന്നെന്നിലടങ്ങി മാഞ്ഞുപോം.

196

1അനവദ്യ 2മദൃശ്യമേകമെൻ
തനിരൂപം പരിചിന്തചെയ്യുകിൽ
ജനനാദിവികാരമറ്റു ചിദ്-
ഘനമായ്മേവിന നിൻ സ്വരൂപമാം.

197

3നിഗമാന്തരഹസ്യഭൂതനായ്
4വിഗതാഹമ്മതികൾക്കു ലക്ഷ്യനായ്
5ദൃഗമേയസുഖസ്വരൂപനായ്
ഭഗവൻ, നീ വിജയിച്ചിടുന്നഹോ!

198

ഭയഹേതുകദൃശ്യഭാവനാ-
മയമാം നിദ്രവെടിഞ്ഞുണർന്നു ഞാൻ
പ്രിയതാശ്രയ, നിന്നെ, ഹന്ത! മൻ-
മയമായിക്കണികണ്ടു തൃപ്തനായ്.

ഉപസംഹാരം

199

ഹേ ദേവ,ദേവ, ഭഗവൻ, തവ ദർശനത്താൽ
6ഭേദപ്രതീതികൾ 7സമൂലമൊടുങ്ങവേ ഞാൻ
ഖേദം തരിമ്പുമണയാതെയൊരു പൂർണ്ണ സച്ചി-
ന്മോദാനുഭൂതിരസമാർന്നു, വിമുക്തനായി.

---

1. ശ്രേഷ്ഠം. 2. അറിയപ്പെടാത്തതു്. 3. വേദാന്തശാസ്ത്രത്തിൽ രഹസ്യമായി പ്രകാശിക്കുന്നവൻ. 4. ശരീരാഭിമാനമില്ലാത്ത ജ്ഞാനികൾ. 5. ദൃക്കായും അമേയമായും സുഖസ്വരൂപമായുമുള്ളവൻ. 6. ഈശൻ, ജീവൻ, ജഗത്തു് എന്നിങ്ങനെ നാനാവിധ തോന്നലുകൾ. 7. ഭേദത്തിനു കാരണമായ അവിദ്യയോടുകൂടെ വേരോടു നശിക്കെ.

200

ഞാൻ ദേഹമല്ല, കരണങ്ങളുമല്ല, രാഗോ-
ന്മാദം കലർന്ന മനമല്ല, മനീഷയല്ല,
ഞാൻ ശൂന്യമ,ല്ലണുവുമല്ല, തമസ്സുമല്ല,
ഞാൻ ശുദ്ധമുക്തപരചിദ്ഘനരൂപമത്രേ.

201

മായാർത്താധിവളർത്തുമിക്ഷണികമാം
ദേഹത്തിലേതോവെറും
1പേയാൽത്തോന്നിയൊരാത്മബുദ്ധി 2സുവിചാ-
രത്താൽ 3നിവർത്തിക്കവേ
4മായാകല്പിതഭോക്തൃഭോഗ്യകലനാ-
ഹീനം പ്രകാശിപ്പതാം
5സ്വീയാനന്ദമഹാമഹസ്സിലഭയം
പ്രാപിച്ചു ഞാൻ ധന്യനായ്.

---

1. മായയാൽ. 2. ശരിയായ ആത്മാനാത്മവിചാരംകൊണ്ട്. 3. നീങ്ങിയപ്പോൾ. 4. മായ തോന്നിപ്പിക്കുന്ന, അനുഭവിക്കുന്നവൻ. അനുഭവിക്കപ്പെടുന്ന വിഷയം ഇവയുടെ ചേർച്ചയില്ലാതെ. 5. ആത്മാനന്ദമാകുന്ന മഹത്തായ ചൈതന്യത്തിൽ—ബ്രഹ്മത്തിൽ—ഭഗവാനിൽ.

വാഴൂർ തീർത്ഥപാദാശ്രമം
പ്രസിദ്ധീകരണങ്ങൾ

| | | | |
|---|---|---|---|
| 1 | ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ (ജീവചരിത്രം ഒന്നാംഭാഗം) | 10 | 00 |
| 2 | അദ്ധ്യാത്മഭാഗവതം (ഒന്നാംഭാഗം) | 30 | 00 |
| | ടി രണ്ടാംഭാഗം (അച്ചടിയിൽ) | | |
| 3 | അദ്വൈതചിന്താപദ്ധതി | 7 | 00 |
| 4 | ഒരാഴ്ച ശ്രീ തപോവനസ്വാമിസന്നിധിയിൽ | 4 | 00 |
| 5 | ശാന്തിമന്ത്രങ്ങൾ | 3 | 00 |
| 6 | പ്രണവോപാസന | 2 | 50 |
| 7 | ബ്രഹ്മദർശനം | 5 | 00 |
| 8 | ബ്രഹ്മവിദ്യ | 6 | 00 |
| 9 | ശ്രീ ലളിതാഹൃദയസ്തോത്രം (അച്ചടിയിൽ) | | |
| 10 | ശ്രീ നാരദഭക്തിസൂത്രങ്ങൾ (മലയാള വ്യാഖ്യാനത്തോടുകൂടിയതു്) | 00 | 50 |
| 11 | ശ്രീ ദക്ഷിണാമൂർത്തിസ്തോത്രം | 00 | 25 |
| 12 | ബ്രഹ്മോപദേശം | 1 | 00 |
| 13 | ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ചെറിയ ചിത്രം | 00 | 25 |
| 14 | ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികൾ (ചിത്രം വലുതു്) | 1 | 00 |

മേൽവിലാസം :-

സെക്രട്ടറി,
തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം P. O.
കോട്ടയം, കേരളം.